# ADVERTISEMENTS

മാർ തോമാസു അച്ചുക്കൂട്ടത്തിൽ വില്പാനുള്ള പുസ്തകങ്ങൾക്കു വിവരം.

| | | വില ചക്രം |
|---|---|---|
| ൧ | വൈദ്യമാലിക എന്ന ചികിത്സാപുസ്തകം രൂപാ ൧ | ൭ |
| ൨ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൩ | നിത്യനമസ്കാരക്രമം | ൯ |
| ൪ | റോമായിന്റെ നമസ്കാരക്രമം | ൭ |
| ൫ | റോമാ മേലധികാരം The Roman Supremacy | ൫ |
| ൬ | മതസംഗതികൾ. | ൬ |
| ൭ | ബുക്കുകമ്മട്ടി വക രണ്ടാം പാഠം. | ൩ |
| ൮ | കണക്കുപുസ്തകം | ൨ |
| ൯ | കുർബാനക്രമം | ൧ |
| ൧൦ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൧൧ | ഒന്നാം ചോദ്യോത്തരം | ൧ |
| ൧൨. | ശ്ലീ: പത്രോസിന്റെ സിംഹാസനം | ൮ |
| ൧൩. | പ്രസംഗം (പാല്യമ്പള്ളിൽ ദാവീദുകത്തനാർ വക) | ൧൦ |
| ൧൪. | ക്രിസ്തീയ കീർത്തനം | ൨ |

കച്ചവടക്കാർക്കു പത്തിനു ഒന്നരയും റൊക്കം വിലയ്ക്കു പത്തിനു രണ്ടും വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

## പരസ്യം

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കുഡിപ്പോആയി വില്ക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെട്ടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനയ്ക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി --- മാർതോമ്മാസ് സ്ക്കൂൾ ഹെഡമാസ്റ്റർ റി എം. ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ --- പാലക്കുഴിയിൽ ഗബ്രിയേൽ മക്കു അവർകൾ

എന്നു മാനേജർ.

# മലങ്കര
# ഇടവകപത്രിക



മംഗളം

തൊറില്ലണ്ണൊരു ഭൊറമേടുവെട്ടത്തെ ധ്വാറത്തിനേടാറാരുമായ്
മറില്ലാഞ്ഞഥ ഭവരലം ശ്രീമുകളിൽ തെറന്നു പെറിട്ടൊരൊ-
ഈറിപ്പത്തിലെറമ്പലത്തിലൊരു പെത്തീറുന്നവൽ ക്രൂട്ടിനൽ-
കീററിശീലയതിൽ പൊതിഞ്ഞ മരുമഭോറീ തുണച്ചിടണം.



 പ്രത്യേക പരസ്യം.

[നമ്പ്ര ൨൦൮]

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ
മെത്രാപ്പോലീത്താ എഴുത്തു
൧൭

മലങ്കര ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലെ വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു-

൬൮ാം കഴിഞ്ഞ മേടമാസത്തിൽ കോട്ടയത്തു സിമ്മനാരിയിൽ കൂടിയ അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയിൽ അതുവരെ എഴുതിച്ചിട്ടുള്ള അസോസിയേഷ്യൻ കടച്ചീട്ടുകളുടെ ആദായത്തിൽ നിന്നു പുത്തൻസിമ്മനാരിയുടെ നടത്തിപ്പിലേക്കു കൊടുപ്പാനുള്ള സംഖ്യ കഴിച്ചുണ്ടാകുന്ന മുതൽ തൽക്കാലം ഒരു സഞ്ചാരപ്രസംഗിയെ നിയമിക്കുന്നതിലേക്കു ഉപയോഗിക്കണമെന്നു നിശ്ചയിച്ചതനുസരിച്ചു കായംകുളത്തു ആലുംമൂട്ടിൽ ജോൺ എന്നയാളെ മ്'സമ്പ്രാനാത്തെയി നിയമിച്ചു കല്പനകൊടുത്തയച്ചിരിക്കുന്നതിനാൽ ടി- കല്പനയിലെ താല്പര്യം അനുസരിച്ചു നമ്മുടെ ആത്മീകമക്കളായ എല്ലാ പള്ളിക്കാരരും ഇയ്യാളെ കൈക്കൊണ്ടു അതാതു സ്ഥലങ്ങളിൽ ആവശ്യപ്പെടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു ഇതിനാൽ തിട്ടപ്പെടുത്തുന്നു.

എന്നു- ൲൬൰൮ കർക്കടകം ൨൨-ാം നു-
പരുമലസിമ്മനാരിയിൽ നിന്നും (ഒപ്പു)

[നമ്പ്ര ൩൦]

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ്സ
മെത്രാപ്പോലീത്തായിൽ നിന്നു.

നമ്മുടെ സുറിയാനി സത്യവിശ്വാസസഭയിലെ നമസ്കാരപുസ്തകങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർ തോമ്മാസ് അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നാ

യി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിനു മുമ്പു അന്യ അച്ചുക്കൂട്ടങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ൧൦൫൩-ാം നമ്പ്ര. ൩-ാം ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുപോലെ സിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന നമസ്കാരപുസ്തകങ്ങൾ മാത്രമെ വാങ്ങി ഉപകരിക്കാവു എന്നു നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തെര്യപ്പെടുത്തിയിരിക്കുന്നു.

എന്ന ൧൦൫൨ മകരം ൨൩-ന്
കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

## നോട്ടീസ്സ

മലങ്കര ഇടവകപ്പത്രിക ൧-ാം പുസ്തകം ൩-ാം ലക്കം ൧൦൫൩-ാം നമ്പ്രിൽ ഏ. പെ. പെ. ബ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിനു വിപരീതമായി ചില പുസ്തകക്കച്ചവടക്കാർ നമസ്കാരപുസ്തകങ്ങൾ വിറ്റുവരുന്നതായി അറിയുന്നു. എന്നാൽ ഇനിമേലാൽ അന്യ അച്ചുക്കൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ ഏതു കച്ചവടക്കാരിൽ വച്ചു കണ്ടുപിടിക്കുന്നു എങ്കിൽ അവരുടെ പേരിൽ ക്രിമിനാലായി അന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതു കൂടാതെ നഷ്ടത്തിനു സിവിൽ പ്രതിഫലവും കൊടുക്കുന്നതാകുന്നു എന്നു തെര്യപ്പെടുത്തിയിരിക്കുന്നു.

എന്ന മാനേജർ.

## പരസ്യം

മലങ്കര ഇടവകപ്പത്രികയുടെ ൫൨-ലെയും ൫൩-ലെയും പത്രവരി പിരിക്കുന്നതിനായി. കോട്ടയം നാട്ടകം പ്രവൃത്തിയിൽ കൊല്ലനാട്ടുകയിൽ വരയന്നൂര മത്തായി ഉലഹന്നാൻ എന്ന ആളിനെയും കൊല്ലം ആലിച്ചനെല്ലൂർ പ്രവൃത്തിയിൽ തഴത്തല ചേരിയിൽ പുത്തൻവീട്ടിൽ മുത്തുകറുപ്പൻ മുത്തുകറുപ്പപിള്ളയെയും നിയമിച്ചു രസീതു ഒപ്പിട്ടു ഏല്പിച്ചു അയച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാനുള്ളവർ എല്ലാവരും ഇവരുടെ പക്കൽ കൊടുത്തു രസീതു വാങ്ങിക്കൊണ്ടതും അവരവർ കൊടുക്കുന്ന തുക ആണ്ടു മാസം തിയ്യതി കല്ലുട എഴുതി രശീതിൽ ഒപ്പിടേണ്ടതും അവധി പറഞ്ഞു ബുദ്ധിമുട്ടിക്കാതെ അവരവർ കൊടുപ്പാനുള്ള പത്രവരിയെ വായി ഉടനെ കൊടുത്തയപ്പാറാകണമെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

൧൦൫൪ മിഥുനം ൧൯-ന എന്ന പി. ജെ. ഇട്ടൂപ്പ് മാനേജർ.

## ഒരു പരിശോധന.

"സുറിയാനി മതോപദേശ പാലനം,, എന്ന പുസ്തകത്തിന്റെ ഒരു പ്രതി ഗ്രന്ഥകർത്താവായ ഇടവഴിക്കൽ പീലിപ്പോസവർകൾ ദയവായി എനിക്കു അയച്ചുതന്നതു സന്തോഷപൂർവ്വം കൈപ്പറ്റി. ഇതിനെ ഞാൻ മുമ്പെതന്നെ പരിശോധിച്ചിട്ടുള്ളതെങ്കിലും ഈ പുസ്തകത്തെ പററിയുള്ള എന്റെ അഭിപ്രായം എന്തെന്നു സുറിയാനിക്കാരായ ഏവരേയും അറിവിക്കുന്നതു യുക്തമെന്നു വിചാരിക്കുന്നു. ഈ പുസ്തകത്തിൽ ഏഴു പ്രസംഗങ്ങൾ അടങ്ങിയിരിക്കുന്നവയിൽ ആദ്യത്തെ ആറു പ്രസംഗങ്ങൾ സുറിയാനിസഭയിലെ മതോപദേശസാരങ്ങളിൽ നവീകരിക്കപ്പെടേണ്ടവയെന്നു ഇംക്ലീഷുകാരും നവീകരണക്കാരും ഘോഷിക്കുന്ന ചില ഉപദേശങ്ങളെയും നടപടികളേയും കുറിച്ചു വളരെ ബുദ്ധിയോടും യുക്തികളോടും

സുറിയാനി, മലയാളം, ഇംഗ്ലീഷ, എന്നിഭാഷകളിലുള്ള അനേകം പുസ്തകങ്ങളെ പരിശോധിച്ച പലശുദ്ധിമാന്മാരുടെയും ഓരോസഭകളിൽ ഉൾപ്പെട്ടവിദ്വാന്മാരായ മേൽപ്പട്ടക്കാരുടെയും പട്ടക്കാരുടെയും അഭിപ്രായസാക്ഷികളോടും കൂടെഎഴുതപ്പെട്ടവയായി കാണുന്നതിനാൽ ഈ പുസ്തകരചനയിൽ ഗ്രന്ഥകൎത്താവു വളരെപ്രയാസം സഹിച്ചിരിക്കുമെന്നുള്ളതിനു സംശയം ഇല്ലാ. ഈ പ്രസംഗങ്ങൾ സുറിയാനിവിശ്വാസാചാരങ്ങളിൽ നല്ലഅറിവും സ്ഥിരതയും ഇല്ലാത്തവരുടെമനസ്സിനെ ഉറപ്പിക്കുന്നവയെന്നുമാത്രമല്ല. സുറിയാനിക്കാരുടെ മതോപദേശസാരങ്ങളെ അനാവശ്യമായി ആക്ഷേപിക്കയും നവീകരിക്കയുംചെയ്യുന്ന ദുരുപദേശങ്ങളെ തകൎക്കുന്നതിനു ഒരുനല്ല ആയുധമായിരിക്കുമെന്നും ഞാൻപൂൎണ്ണമായിവിശ്വസിക്കുന്നു. കുറഞ്ഞൊരുകാലമായി നമ്മുടെഇടയിൽ ഉൾപ്രവെശിച്ചിരിക്കുന്ന വേദവിപരീതങ്ങളെ പരിഹരിക്കുന്നതിനും തൎക്കിതന്മാരുടെ ദുൎയ്യുക്തികളോടു എതൃത്തുയോഗ്യമായ മറുപടിയാൽ അവരുടെ വാപൊത്തുന്നതിനും ഇത്രയും ഉതകുന്നതായ ഒരുപുസ്തകം മലയാളഭാഷയിൽ ഇതുവരെഉണ്ടായിട്ടില്ലന്നു തീൎച്ചയായിപറയുന്നതിനു ഞാൻഅശേഷംമടിക്കുന്നില്ലാ. ഇതിലെ അവസാനപ്രസംഗം അത്ര ആവിശ്യപ്പെട്ടതോഎന്നും ഈ പുസ്തകത്തിലെ ചിലവാചകങ്ങളാൽ വരുത്തിയിരിക്കുന്ന അൎത്ഥശക്തികുറെ കാഠിന്യമല്ലയോഎന്നും ആദ്യകാഴ്ചയിൽ ചിലൎസംശയിക്കാമെങ്കിലും സുറിയാനിക്കാർ തങ്ങളുടെവിശ്വാസരീതികളിലും നടപടികളിലും പിഴച്ചിരിക്കുന്നുയെന്നും മറ്റും പറയുന്നതിനുമടികാതിരിക്കുന്ന ഇംഗ്ലീഷകാരുടെയും നവീകരണക്കാരുടെയും ദുരാന്തരങ്ങളും പുസ്തകകൎത്താവിന്റെ ഭക്തിവൈരാഗ്യവും നന്നായി അറിഞ്ഞിട്ടുള്ളവൎക്കു ഇപ്രകാരമുള്ളസംശയം ഉണ്ടാകുന്നതല്ലന്നു ഞാൻ പൂൎണ്ണമായിവിശ്വസിക്കുന്നു. സുറിയാനിക്കാരായ ഏവരും ഈ പുസ്തകംവാങ്ങി ഉപയോഗിക്കെണ്ടതും ഇതിന്റെ ഗ്രന്ഥകൎത്താവു രണ്ടുപത്രങ്ങളുടെ പത്രാധിപസ്ഥാനവും ഒരു കുഡുംബത്തിന്റെ ഗൃഹഭാരവും മറ്റും വഹിച്ചിരിക്കുമ്പൊൾ മതവൈരാഗ്യംനിമിത്തം തന്റെ അനെകജോലികളുടെ ഇടയിൽ സുറിയാനിഭാഷകൂടെ ഒരുവിധം അഭ്യസിപ്പാനും ഇപ്രകാരമുള്ള പ്രയൊജനകരമായ ഒരുപുസ്തകം രചിപ്പാനും ഉത്സാഹിച്ചഗ്രന്ഥകൎത്താവിനെ വളരെനന്ദിക്കേണ്ടതും ആകുന്നു. [illegible]

മലങ്കരമല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസുകത്തനാർ.

ഒരുമഹമ്മദുകാരൻ എഴുതിഅയച്ചതു.

അല്ലയൊ അംഗ്ലിയാമതക്കാരായപ്രിയരെ! നിങ്ങയുടെപാദ്രിമാരും വാതുപറയുന്നവരും മിത്രവും സുറിയാനിമതക്കാരെയും അവരുടെ മതവിശ്വാസങ്ങളെയും ഇടവിടാതെ ആക്ഷെപിക്കുന്നതിനു വിലയേറിയപത്രപംക്തികളെ വെറുതെമിനക്കെടുത്തുന്നതിനു ദുരുപയൊഗപ്പെടുത്തിവരുന്നതായികാണുന്നു. അതിന്റെതാല്പൎയ്യം എനിക്കുമനസ്സിലാകുന്നില്ല. എന്നാൽ നിങ്ങയുടെകണ്ണിൽ ഉകാൽ ഇരിക്കുമ്പൊൾ അവരുടെകണ്ണിലെ കരടു നിങ്ങൾഅന്വെഷിക്കുന്നതു എന്തിനു?

പടച്ചോന്റെ ഉതകംകൊണ്ടു മഹമ്മദുനിബിഞങ്ങൾക്കു കല്പിച്ചിരിക്കുന്ന മുപ്പതുനൊയമ്പിൽ ഞങ്ങൾപകൽഒന്നും തിന്നാത്തതിനെക്കുറിച്ചു ആക്ഷെപിക്കുന്ന നിങ്ങൾ വെള്ളിൻറയാഴ്ച മാംസംപക്ഷികളുതന്നെ കാനോനും ഹോമിലിയും എയിതിഇട്ടുകയും ഇൻറിറ്റൃഷനിൽ പഠിപ്പിക്കുന്നവരെ ഉതുകൂടെവാല്ലിച്ച ചിലരെപട്ടിണിക്കിട്ടുപ്പിൻ ഇട

യാക്കുകയും ചെയ്യുന്നതു എന്തിനു? നാലാംവേതത്തിൽ കൂടി സുന്നത്തിടുന്നവർ ഏതുജാതിയായിരുന്നാലും ഞങ്ങൾ വെർകൃത്യം കാണിക്കാതെ ഞങ്ങടെ തങ്ങന്മാർ പൊലും അവരൊടു ഒരുമിച്ചു ഭക്ഷിക്കുന്നതിനു മടിക്കുന്നില്ലാ. മൂന്നാംവേതത്തിൽ കൂടുന്ന പൊലെക് നിങ്ങളൊടു സമന്മാരാണന്നു പറയുന്ന നിങ്ങൾ അവരെ നിങ്ങളുടെ വലിയ ചെമ്മനാരിയിലും മറ്റും ചെന്നു ഓതിക്കുന്നതിനു തക്കിക്കുന്നതു ഈസാനിബിയുടെ കല്പന കേട്ടിട്ടു തന്നെയൊ? ഇന്തുക്കടെ ചേത്രത്തിൽ കോയി ആടുമുതലായ മൃഗങ്ങളെയും സസ്യാദികളെയും നേർച്ച കൊടുക്കുന്നതിനെ ആക്ഷേപിക്കുന്ന നിങ്ങൾ മുണ്ടക്കയം മുതലായ കിഴക്കൻ സഭകളിൽ കോയി ചീനി കിഴങ്ങ, വരക, കപ്പ മുതലായവയെ നേർച്ച കൊണ്ടു ചെല്ലുകയും വാങ്ങിക്കയും ചെയ്യുന്നതു എന്തിനു? വെള്ളിക്കുരിശും പിടിച്ചു അച്ചന്മാരെയും മെത്രാന്മാരെയും എതിരേല്ക്കുന്നതിൽ സുറിയാനിക്കാരെ ആക്ഷേപിക്കുന്ന നിങ്ങൾ മുത്തുക്കുടയും പിടിച്ചു ബിശൊപ്പുസായിപ്പിനെ എതിരേല്ക്കുന്നതു എന്തിനു? സുറിയാനിക്കാരുടെ വാദ്യഘോഷത്തൊടു കൂടിയ പെരുനാളിനെ ആക്ഷേപിക്കുന്ന നിങ്ങൾ യൂബിലിപെരുനാളുകളിലും പുത്തൻ പെരുനാളുകളിലും ഉരുട്ടുചെണ്ട തല്ലി പൊടിക്കയും ഞാണിന്മേൽ ദെണ്ഡിപ്പു മുതലായ കാക്കാലൻകളിക്കാരെക്കൊണ്ടു പള്ളി അശുദ്ധമാക്കുകയും ചെയ്യുന്നതു എന്തുകൊണ്ടു? ഞായറാഴ്ചയിന്റെകത്തു നീയും നിന്റെ മക്കളും വേലക്കാരനും കന്നുകാലികളും ചെയ്യരുതെന്നുള്ള മൂസാനിബിയുടെ കല്പനയെ ആചരിക്കുന്നു എന്നു പറയുന്ന നിങ്ങൾ ഞായറാഴ്ചയിന്റെകത്തു മേനാവിലും വണ്ടിയിലും സഞ്ചരിക്കയും പള്ളിയിന്റെകത്തു പങ്കാവീശികയും ചെയ്യുന്നതിനു ഈസാനിബി അനുവദിച്ചിട്ടുണ്ടൊ?

ഈ നാട്ടിൽ മൂന്നാംവേദം പരത്തിയതും കാവറെ ഈസാനിബിയിൽ വിശ്വസിപ്പിച്ചതും സുറിയാനിക്കാർ മുഖാന്തരം അല്ലയൊ? ഇങ്ങനെ ഒരു ജാതി ഇവിടെ ഇല്ലായിരുന്നു എങ്കിൽ നിങ്ങടെ പാതിരിമാർ തന്നെ ഇവിടെ വരികയില്ലായിരുന്നു അല്ലൊ. ഈസാനിബിയിന്റെ ശിഷ്യന്മാരാൽ തന്നെ സ്ഥാപിച്ച ഫിലിപ്പിയാസഭ ഇപ്പൊൾ എവിടെ? ഗലാത്തിയാസഭ എവിടെ? നിബിന്റെ സ്വന്തശിഷ്യന്മാർ തന്നെ സ്ഥാപിച്ചു അനേകം സഭകൾ നശിച്ചുപൊയിട്ടും ഈ കാവറിന്റെ നാട്ടിൽ തോമാസ്ലീഹായിന്റെ സഭ നിലനിന്നതു നിങ്ങളുടെ മിടുക്കാണൊ? ഈ ദുനിയാവിന്നടുത്ത അറിവിൽ കുറഞ്ഞവരായിരുന്നാലും ഈസാനിബിയിന്റെ മതത്തിൽ ഭക്തന്മാരും ഞങ്ങടെ നാലാം വേതക്കാരനായ ടിപ്പുസുൽത്താന്റെ കീഴ ഞങ്ങടെ ജാതിക്കാരാൽ കഴിയുന്ന ഉപദ്രവങ്ങൾ എല്ലാം ചെയ്തിട്ടും വിശ്വാസത്തെ ഉപേക്ഷിക്കാത്ത വൈരാഗ്യക്കാരുമായ സുറിയായിലെ ബാവാന്മാരുടെ മിടുക്കല്ലയൊ ദുനിയാവിൽ ഈ സഭ നശിക്കാതെ നിലനിന്നതു? നിങ്ങളിൽ പൂർവന്മാരായ അംഗ്ലിയാ സുറിയാനിക്കാർക്കു ഈസാനിബിയെക്കുറിച്ചുള്ള അറിവു ഉണ്ടായതും അവർ മൂലമല്ലയൊ? അവർ നിങ്ങളൊടു വേതം ഓതിയില്ലെങ്കിൽ നിങ്ങളിൽ പലരും ഇന്നു ബ്രാഹ്മണരുടെയൊ ശൂദ്രരുടെയൊ ൟഴവരുടെയൊ കുടുംബത്തിൽ ചേർന്നു അവകാശികളായി ഇരിക്കയില്ലായിരുന്നൊ?

സുറിയാനിക്കാരെ വയി പറഞ്ഞില്ലെങ്കിൽ മണ്ട്റൊത്തുരുത്തു മുതലായ മുതലുകൾ നിങ്ങൾക്കു കിട്ടുമൊ? മണ്ട്റൊസായിപ്പിന്റെ സഹായംകൊണ്ടു കിട്ടിയ മുതലാകയാൽ സുറിയാനിക്കാർ എല്ലാവരും പാതിരിമാരെ വന്ദിക്കണമെന്നും മണ്ട്റൊസായിപ്പിന്റെ മതത്തിൽ ചെരണമെന്നുമാണ നിങ്ങൾ പറഞ്ഞുകൊള്ളുന്നതു. അങ്ങിനെയായാൽ വസ്തുക്കൾ സാക്ഷാൽ തന്ന റാണി പാറൊതിയുടെ മതത്തിൽ ചേരണമെന്നു കാവർ പറയുമ്പോൾ സുറിയാനിക്കാർ അതിനും തുനിയണമെല്ലൊ. റാണി അവർക്കു കൊടുത്ത മുതൽ അവർക്കു അനുഭവപ്പെടണമെങ്കിൽ അവരുടെ കിടാങ്ങൾ നിങ്ങളുടെ ബിശൊപ്പിന്റെ കയ്യ തലയിൽ വെപ്പിക്കണമെന്നു നിങ്ങൾ നിശ്ചയിക്കുന്നതൊ നിശ്ചയിച്ചതൊ ൟസാനിബിയുടെ പ്രമാണം അനുസരിച്ചാണൊ? ഞാൻ ഒന്നും പഠിച്ചിട്ടില്ലാത്ത മുഹമ്മദുകാരൻ ആണ. ഞങ്ങൾ സത്യവേദം പഠിക്കാത്തതുകൊണ്ടു അനാചാരങ്ങൾ ആചരിക്കുന്നു എന്നു നിങ്ങൾ പറയുമായിരിക്കും. സത്യവേദം പഠിച്ചവർ എന്നു ഭാവിക്കുന്ന നിങ്ങൾ മെൽപറഞ്ഞതുപോലെ പല അനാചാരങ്ങളും നന്ദികെട്ടു കാണിക്കയും സുറിയാനിക്കാരെ ആക്ഷേപിക്കയും ചെയ്യുന്നതു നിങ്ങളുടെ കണ്ണിലെ കോൽ നൊക്കാഴിയല്ലായൊ.? അതിനാൽ പ്രിയരെ നിങ്ങൾ നിങ്ങളെ തന്നെ ശൊധന ചെയ്യിൻ. സുറിയാനിക്കാരിൽ മൂഢത ഉണ്ടെങ്കിൽ കിടന്നൊട്ടെ. അവർക്കു മൊക്ഷമുണ്ടെന്നു നിങ്ങളും സമ്മതിക്കുന്നുണ്ടല്ലൊ.

കുഞ്ഞുമഹമ്മതു

ൟ ലേഖനം മലയാളമിത്രത്തിന്റെ കഴിഞ്ഞ ലക്കത്തിൽ ഒരു ഹിന്ദുവിന്റെതായി കണ്ട ലേഖനത്തിനു മറുപടിയാണെന്നു "കുഞ്ഞുമഹമ്മതു" പറയുന്നു. ഇതിൽ പല പിശകുകളും ഉണ്ടെങ്കിലും എഴുത്തുകാരന്റെ ഉദ്ദേശ്യം ദോഷമില്ലാത്തതിനാൽ യഥാസ്ഥിതിയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

മ. ഇ. പ. പ.

## അബ്രാഹംമല്പാനും നവീകരണവും.

സ്തുതിചൊവ്വാകപ്പെട്ട സുറിയാനിസഭയുടെ പൌരതയിൽനിന്ന തെറ്റി തന്നിഷ്ടക്കരുകിൽ അകപ്പെട്ടിരിക്കുന്ന നവീകരണക്കാർ തങ്ങളുടെ വിശ്വാസത്തിന്റെയും നടപടിയുടെയും അടിസ്ഥാനവും വഴികാട്ടിയും കഴിഞ്ഞുപോയ മാരാമണ്ണ അബ്രാഹംകത്തനാരാണെന്ന പറകയും ആദ്ദെഹം വേദപുസ്തകത്തെശരിയായിപഠിച്ച ദൈവാത്മാവിന്റെ സഹായത്താൽ ധ്യാനിച്ച സുറിയാനിസഭയിൽനിന്ന ''കളകളെ'' പറിച്ചുകളഞ്ഞ ആൾ ആണെന്ന പ്രശംസിക്കയും ചെയ്യുന്ന.

എന്നാൽ ഇവർ ''ഉപ്പാപ്പനെന്നൊ ഉമ്മാകനെന്നൊ'' ഇണ്ടളെപ്പനെന്നൊ വിചാരിച്ചുവരുന്ന അബ്രാഹംകത്തനാരുടെ ഉപദേശവും വിശ്വാസവും ഇപ്പൊഴത്തെ നവീകരണത്തൊട എത്രത്തൊളം യോജിക്കുമെന്നൊ ഇവർ എത്രത്തൊളം ആ ''ഉപ്പാപ്പന്റെയൊ ഉമ്മാകന്റെയൊ'' നേർവഴിയിൽ നടക്കുന്നുഎന്നൊ ആരാഞ്ഞു പ്രസ്താവിക്കുന്നത പരമാൎത്ഥഹൃദയന്മാൎക്ക പ്രയോജനമായിവരുമെന്ന ആഗ്രഹിച്ച അല്പം വിവരിച്ചുകൊള്ളുന്ന.

മേൽപറഞ്ഞ മൂപ്പൻകത്തനാർ വേദപുസ്തകം ദൈവാത്മാവിന്റെ സഹായത്താൽ പഠിക്കയും ധ്യാനിക്കയും ചെയ്ത ആൾ ആണെന്ന എം. ജെ. സി. മുതൽപേർ തുടരെ തുടരെ ഘോഷിച്ചിട്ടുണ്ട. ഇപ്പഴത്തെ നവീകരണക്കാരും അവരുടെദുരുപദേശങ്ങൾ ദൈവാത്മാവിന്റെസഹായത്താൽഉള്ള വേദധ്യാനത്തിന്മെൽ സ്ഥാപിച്ചിരിക്കുന്നുഎന്ന താരകയും പ്രശംസിക്കുന്ന. അബ്രാഹംകത്തനാൎക്ക ആത്മസഹായത്താൽകിട്ടിയ അറിവു ഒരുവിധവും ഇപ്പൊഴത്തെഅനന്തിരവൎക്ക ടി. സഹായത്താൽ കിട്ടിയഅറിവു വേറൊരുവിധവുംആകുന്നു എന്ന രണ്ടു കൂട്ടരുടെയും ഉപദേശങ്ങളിലും നടപടിയിലുമുള്ള അജഗജാന്തരഭേദംകൊണ്ടുകാണാവുന്നതാണ. ദൈവാത്മാവ വേദവാക്യത്തെ അന്യോന്യവിപരീതമായി വ്യാഖ്യാനിക്കുന്നതല്ലന്ന ആത്മാവിന്റെ വരത്തെക്കുറിച്ച ദൈവസഹായത്താൽ ഗ്രഹിച്ചിട്ടുള്ളവർ സമ്മതിക്കും. എന്നാൽ വാസ്തവത്തിൽ അബ്രാഹംമൂപ്പച്ചൻ ദൈവാത്മാവിന്റെസഹായത്താൽ വേദംധ്യാനിച്ചുവ്യാഖ്യാനിച്ചയാൾ ആണെങ്കിൽ ഇന്നത്തെനവീകരണക്കാരുടെ വ്യാഖ്യാനം ആ ആത്മാവിനാൽ ആയിരിപ്പാൻപാടില്ലാ. ഇവരെബാധിച്ചആത്മാവ ആകൽകൎസാഎന്നഅപ്പച്ചന്റെ ആത്മാവായിരിക്കണം. അല്ല ഇവരും ദൈവാത്മാവിന്റെസഹായത്താൽ വ്യാഖ്യാനിക്കുന്നുഎന്നപറയുന്നപക്ഷം ഇവർ ''ഉമ്മാകനെന്നൊ ഉപ്പാപ്പനെന്നൊ'' പറയുന്നമൂപ്പച്ചനെ ബാധിച്ചആത്മാവു പിശാചിന്റെതായിരിക്കണം. പിശാചിന്റെആത്മാവുബാധിച്ചആൾ തങ്ങളുടെഉപ്പാപ്പനാണെന്നപറയുന്നവരിൽ ദൈവത്തിന്റെആത്മാവിന്റ പ്രവേശനംഉണ്ടാകുവാനുംപാടില്ല. ഇത്രത്തൊളംഅബ്രാഹംകത്തനാർ തന്റെജീവകാലത്ത സുറിയാനിസഭാഉപദേശങ്ങളിലും നടപടികളുംകണ്ടുപഠിച്ച കഴിയുന്നതും കടംകൊണ്ടുംഎഴുതിയുണ്ടാക്കി റെസിഡെണ്ടസായ്പിനു അയച്ചഹൎജ്ജിയുംഇന്നത്തെ നവീകരണഉപദേശങ്ങളുംതമ്മിൽ താരതമ്യപ്പെടുത്തുമ്പൊൾബോ

കൊണ്ടു പാത്രിയക്കീസു തെറ്റിപ്പോയി എന്നും കുരിശുവര ഒഴിച്ചുകൂടാത്ത ഒരു ക്രിയയാണന്നും പറഞ്ഞു നവീകരണക്കാർ ഇപ്പോഴും കുരിശുവരനടത്തുന്നു)

൬[illegible] "മരിച്ചആത്മാക്കൾക്കുവേണ്ടി പുലഎന്നുപറഞ്ഞു ഒരുനോമ്പു നോക്കുന്നതും കുഴിമാടത്തുങ്കൽ കുമ്പിടുന്നതും മാത്രം തെറ്റാണന്നു ഉപ്പാപ്പൻ ആത്മാവിന്റെസഹായത്താൽ വേദം വായിച്ചപ്പോൾ നിശ്ചയിച്ചു (മരിച്ചവൎക്കുവേണ്ടി കുർബ്ബാനചൊല്ലുന്നതും മൂന്നു ഒൻപതു മുപ്പതു നാല്പതാം ദിവസങ്ങളിലൊ ആണ്ടുതോറുമൊ അടിയന്തിരംകഴിക്കുന്നതും തെറ്റായി ആദേഹംകണ്ടില്ല. ഇന്നത്തെആത്മാവിന്റെ ധ്യാനത്താൽ നാല്പതാംദിവസം ഒന്നുമാത്രം അനുവദിക്കാൻ വെളിപാടുണ്ടായി. ശേഷം ഒന്നും പാടില്ലന്നു ആത്മാവുപറഞ്ഞത്രെ.)

൬൫. "സഹദേന്മാരുടെഅസ്ഥികൾ ശുദ്ധമുള്ളതാകുന്നു എങ്കിലും" മദ്ബഹായിൽ ശവം അടക്കുന്നതു ശരിയല്ലന്നുവലിയച്ചൻ നിശ്ചയിച്ചിരിക്കുന്നു. (സഹദേന്മാരുടെഅസ്ഥികൾ ശുദ്ധമുള്ളതല്ലെന്നു ഒരുത്തൻ ൟയിടെ പേകിനാവുകണ്ടെന്നു താരകപറയുന്നു)

മേല്പറഞ്ഞഓരോ സംഗതികൾക്കു അബ്രാഹാംകത്തനാർ മുട്ടിനുമുട്ടിനു വേദവാക്യവും കാനോനുംഎടുത്തു കാണിച്ചിരിക്കുന്നു. "സ്തുതിചൊവ്വാക്കപ്പെട്ട യാക്കോബായ സുറിയാനിക്കാരുടെ സത്യവിശ്വാസത്തോടുകൂട്ടിച്ചേൎത്തുനടത്തിവരുന്ന അപമൎയ്യാദകൾ" എല്ലാം ആഹൎജ്ജിയിൽവിവരിച്ചിട്ടുണ്ടെന്നും ഹൎജ്ജിക്കാരൻഅതിൽ പ്രസ്താവിച്ചിട്ടുണ്ടു. അപ്പോൾഹൎജ്ജിയിൽ പറയാത്ത നവീകരണഉപദേശങ്ങളും വിളിക്കുവിരോധമായുള്ള ഉപദേശങ്ങളും സ്തുതിചൊവ്വാക്കപ്പെട്ടവയല്ലന്നു ദൈവാത്മാവിന്റെ ധ്യാനത്താൽ ആവലിയഉപ്പാപ്പൻ പഠിപ്പിച്ചിരിക്കുന്നു എന്നു ഇതിനാൽ തീൎച്ചയാകുന്നു. അതിനുവിപരീതമായിപഠിപ്പിക്കുന്ന ഇന്നത്തെനവീകരണക്കാർ അവരുടെഉപദേശങ്ങൾഎല്ലാം ആത്മാവിന്റെസഹായത്താൽ വേദംവായിച്ചാൽ കാണാമെന്നും പ്രശംസിക്കുന്നു. അബ്രാഹാംകത്തനാരും ആവിധംവേദംവായിച്ചുധ്യാനിച്ചആൾ ആണെന്നുപറവാൻ ഇവൎക്കു ശങ്കയുമില്ല. അദ്ദേഹം ഇന്നു ജീവിച്ചിരുന്നാൽ ഇവരുടെ ദുരഭിപ്രായത്തെ എത്രവട്ടം ശപിക്കുമെന്നെ. ദൈവാത്മാവിനു നേരഭേദം ഉണ്ടോ? ദൈവം മനുഷ്യനെപ്പോലെ ചഞ്ചലമനസ്സാൎന്നആളാണോ? രണ്ടിൽ ഒരുആത്മാവു പിശാചിന്റേതായിരിക്കണം. ഇവർതങ്ങളുടെ ഉപ്പാപ്പനെന്നൊ ഉമ്മാക്കനെന്നൊ "വഴികാട്ടിയെന്നൊ, ജനിപ്പിച്ചഅപ്പനെന്നൊ ഇണ്ടളപ്പനെന്നൊ വിചാരിക്കുന്ന പൂൎവ്വനെബോധിച്ച ആത്മാവൊ ഇവരെബോധിച്ച ആത്മാവൊ ഏതാണു ആകത്തകൎസായുടെ ആത്മാവു എന്നുഇവർതന്നെ ആലോചിച്ചുവിധിക്കട്ടെ.

തിരുവല്ലാപള്ളിയിലെനടത്തയും ഉപദേശവും ഒന്നു, ചെങ്ങന്നൂരെതുവേറൊന്നു, കോട്ടയത്തു ചെറിയപള്ളിയിലെതു മറ്റൊന്നു, നവീകരണ തലവന്റേതു പാതിഅപ്പച്ചന്റെയും പാതികക്ഷിപ്രമാണികളുടെതും കൂടിയതു. ഒന്നു ഒന്നോടു ഭിന്നിച്ചിരിക്കുന്നു, ഒരുത്തനു കുർബ്ബാനയിൽ മരിച്ചവൎക്കുവേണ്ടിയുള്ള അപേക്ഷയിൽ ഒന്നരണ്ടുചേൎക്കാം. ഏറെപാ

ടില്ലന്നെ ഉള്ളു. വേറൊരാൾക്കു ഒട്ടും പാടില്ല. എല്ലാം ദൈവാത്മാവിന്റെ സഹായത്താൽ വേദം വായിച്ചു കാട്ടിയ അറിവാണതാനും. നം എല്ലാ താളത്തിനും തുള്ളുന്ന ആത്മാവ ബീൽസബൂബിന്റെ ആത്മാവല്ലാതെ ദൈവാത്മാവാകുവാൻ പാടില്ലന്നു എവക്കും അറിയാം.

ഹാ! ൧൮൦൦-ൽ അധികം വയസ്സുചെന്ന മലങ്കരസുറിയാനിസഭാമാതാവിനെവിട്ടു അവളെക്കാൾ ഒന്നല്ല, നൂറല്ല, ആയിരമല്ല, ൧൮൦൦ വയസ്സുവരെ ഇളപ്പമായ നവീകരണയുവതിയെ അമ്മച്ചി അമ്മച്ചി എന്നു വിളിച്ചുംകൊണ്ടു നടക്കുന്ന സഹോദരന്മാരേ, നിങ്ങളെ പത്തുമാസമല്ല, പത്തുവൎഷമല്ല, അനേകം സംവത്സരം ചുമക്കയും രുചിയുള്ള ആഹാരങ്ങളാൽ പുലൎത്തുകയും തെറ്റില്ലാത്ത ഉരകല്ലിന്മേൽ പരീക്ഷിച്ചാൽ ഒമ്പതരമാററിൽ കുറവില്ലാത്ത തങ്കംകൊണ്ടു തീൎക്കപ്പെട്ട ആഭരണങ്ങൾ നിങ്ങളെ ധരിപ്പിക്കയും ചെയ്യുന്ന മാതാവിനു വയസ്സായിപ്പോയെന്നോ ജരാനരകൾ ബാധിച്ചു എന്നോ വിചാരിച്ചു ഒരു യുവതിയെ നിങ്ങൾ പിന്തുടരുതെ. നിങ്ങളുടെ മാതാവിനെ കുറവുപറകയും അരുതെ. നല്ല തങ്കത്തെ ഉപേക്ഷിച്ചു പിച്ചള ആഭരണങ്ങളെ നിങ്ങൾ അണിഞ്ഞിരിക്കുന്നതു എത്ര ദോഷം! നവീകരണം, നവീകരണം എന്നും, ദൈവാത്മാവിന്റെ സഹായത്താൽ വേദം വായിച്ചു എന്നും പ്രശംസിക്കുന്നതു കുട്ടികളോടു "ഉമ്മാകൻ വരുന്നു" എന്നു പറയുന്നതുപോലെ ആണ എന്നു അറിഞ്ഞുകൊള്ളുവിൻ. പട്ടക്കാർ അഞ്ചുമുളം നീളമുള്ള മൎമ്മൽ വാരിച്ചുറ്റുന്നതു സുവിശേഷവെളിച്ചമാണെന്നു ഭാവിക്കേണ്ടാ. ഒരു വേള രണ്ടുമുളം കൂടെ കൂട്ടിയാലും അതിൽ വെളിച്ചം തപ്പിയാൽ കാണുകയില്ല. "ശപിക്കപ്പെട്ടവരെ എങ്കൽനിന്നു പോകുവിൻ നിങ്ങളെ ഞാൻ അറിയുന്നില്ല" എന്നുള്ള കൈപ്പായശബ്ദം കേൾപ്പാനും പുറത്തെ അന്ധകാരത്തിൽ അതിവേഗം തള്ളപ്പെടുവാനും ഇടവരുമെന്ന വല്ലാത്ത ദുഃഖത്തോടെ ഞങ്ങൾ നിങ്ങളെ ഓൎപ്പിക്കുന്നു.

## സൂചനകൾ.

തോമ്മാശ്ലീഹായും സുറിയാനിഭാഷയും — അപ്പൊസ്തോലൻ സുറിയാനിഭാഷയിൽ പള്ളിക്രമം ചമച്ചു എന്നു വിശ്വസിക്കുന്നതിനു ഒരു ലക്ഷ്യവും ഇല്ലന്നു താരക പറയുന്നു. അതു ശരിയായിരിക്കാം. ഞങ്ങൾ ഉവ്വെന്നും ഇല്ലെന്നും പറയുന്നില്ല. നവീകരണതലവൻ തന്നെ ആലപ്പുഴ കോട്ടിൽ സത്യവുത്തുമേൽ കൊടുത്ത മൊഴിയിൽ അപ്പൊസ്തോലൻ സുറിയാനിഭാഷയിൽ പള്ളിക്രമം നടപ്പാക്കി എന്നും ൧൨൦൦ വൎഷത്തെ പഴക്കമുള്ള കയ്യെഴുത്തുപുസ്തകത്തിൽ സ്വന്തകണ്ണാൽ കണ്ടിട്ടുണ്ടെന്നും പറയുന്നു. നവീകരണജെനറാൾ വികാരിയും താരകാധിപരും പ്രതിസാക്ഷികളായി ഇതിനെ അനുകൂലിച്ചു സത്യം ചെയ്തിട്ടുമുണ്ടു. ഇപ്പോൾ പത്രത്തിൽ സത്യം കൂടാതെ മറിച്ചുപറയുന്നു. ഞങ്ങളും സുറിയാനിക്കാരും ഏതിനെ വിശ്വസിക്കണമെന്നു തീൎച്ചയായി പറഞ്ഞുതന്നാൽ കൊള്ളാം. പത്രത്തിൽ കണ്ടതു വിശ്വസിക്കണമെന്നു പറയുന്നപക്ഷം നവീകരണം കള്ളസത്യത്താൽ പുലൎത്തപ്പെടുന്നു എന്നു ഞങ്ങൾ മുന്നൊരു സന്ദൎഭത്താൽ പറഞ്ഞ അഭിപ്രായത്തിനു ഇതും വേറൊരു തെളിവാകുന്നു.

---

പള്ളിക്കണക്കു — ഒല്ലൂർ നിലയ്ക്കൽ ഈ രണ്ടു പള്ളികളിലെ കണക്കുകൾ അച്ചടിച്ചു കണ്ടതുകൊണ്ടു "മറ്റുള്ള പള്ളിയിടവകകളിലെ കണക്കു അത്രയും കിടപ്പിലാണെന്നു ഇതുകൊണ്ടു നിശ്ചയിക്കരുതോ" എന്നു താരക ചോദിക്കുന്നു. കിടപ്പിൽ കാണും. എങ്കിലും എല്ലാം കിടപ്പിലാണെന്നു ഇതുകൊണ്ടു നിശ്ചയിപ്പാൻ ഞങ്ങൾ ഒരു സൂത്രവും ആലോചിച്ചിട്ടു ഉണ്ടാകുന്നില്ല. റോമ്മാപള്ളികളിലെ കണക്കുകൾ ഒന്നും അടിച്ചുകാണുന്നില്ല. അതും കിടപ്പിലാ

കൾകൊണ്ടാണെന്നായിരിക്കും താരകയുടെമതം! ഞങ്ങളുടെസഹജീവിനിക്കു അല്പത്തിൽനിന്നു വലിയ അനുമാനങ്ങൾ എടുക്കുവാൻ വിശേഷവിരുതുണ്ടു.

---

ഒരുകല്യാണം.— "പുതുപ്പള്ളിയിൽ ഒരു ശീവറുഗീസസഹദായും മണർകാട്ടു ഒരുകന്യാസ്ത്രീഅമ്മയും ഇല്ലെന്നും മതിലിനും ഒരു വിവാഹം ഇല്ലെന്നും കാര്യവിചാരമുള്ളവർ ധരിച്ചിരിപ്പാനുള്ളതാകുന്നു" എന്നു താരക ഞങ്ങളെ ഒട്ടു ഗുണദോഷിച്ചിരിക്കുന്നു. കാര്യവിചാരം ഇല്ലാത്തവരെക്കൂടെ ഗ്രഹിപ്പിക്കേണ്ടതായിരുന്നു. ഇതുഗ്രഹിപ്പാൻ ഞങ്ങൾക്കു കാര്യവിചാരം ഉണ്ടായിരുന്നതുകൊണ്ടാണ, സുരാപാനഭക്തനായ ഒരു നവീകരണപാഠകൻ തലയുടെ കെട്ടു വിടുന്നതിനു മുമ്പു എഴുന്നള്ളിച്ച ബഹുമാനം ഞങ്ങൾ ചൂണ്ടികാണിച്ചതു. ഇതുകൂടെ കാര്യവിചാരമുള്ളവരും ഇല്ലാത്തവരും ധരിച്ചിരിക്കേണ്ടതാണ.

---

വ്യവഹാരദോഷം.— "വ്യവഹാരം വഴി സഭ വർദ്ധിപ്പിക്കുന്നതിനേക്കാൾ വേദോപദേശംകൊണ്ടും ഭക്തികരമായ നല്ലനടത്തവഴിയും ആത്മാക്കളെ കരേറ്റുവാനുള്ളതാകുന്നു എന്നു മലങ്കരസഭയിലെ പിതാക്കന്മാരോടു" താരക ഗുണദോഷിക്കുന്നു. താരകയുടെസാരമായ യുക്തികൾ ഒന്നും "വിവേക" മില്ലാത്തവരെയും "കാര്യവിചാര" മില്ലാത്തവരെയും തലച്ചോറില്ലാത്തവരെയും ധരിപ്പിക്കയില്ലെന്ന സഹജീവിയുടെ സിദ്ധാന്തം പിടിച്ചിരിക്കുന്നതു യുക്തമല്ലെന്നു ഞങ്ങൾ ശ്രേഷ്ഠസ്ഥാനത്തിൽ ആദ്യത്തിലെ ഓർപ്പിക്കുന്നു. വ്യവഹാരത്തെക്കുറിച്ചു താരകപറഞ്ഞ ആലോചന ആദ്യംതന്നെ നവീകരണത്തോടു പറഞ്ഞാൽ സമ്മതിപ്പിക്കുവാനും നടത്തിക്കുവാനും എളുപ്പമുണ്ടല്ലോ. മറ്റുള്ളവരുടെ അങ്ങിനെ ഒരുട്ടുന്നതും കാണിച്ചുകൊടുക്കയും ചെയ്യാമെല്ലോ, നവീകരണം പറയിൻകീഴ് വച്ചുവിളക്കാകരുതെല്ലോ. ആ ജനറാൾഷിപ്പികാരിയം വലിയ കാലത്തുശാബതയും ലംഘിച്ചു പള്ളികൾതൊറും രജിസ്ത്രാറായ ഉണ്ടാക്കിക്കുവാൻ മണ്ടക്കും ഖണ്ടക്കും ഓടിയിട്ടും കാര്യമില്ലല്ലോ. സുറിയാനിക്കാരുടെപള്ളികളെയും വസ്തുക്കളെയുംകടിച്ചുംപിടിച്ചുകൊണ്ടു വ്യവഹരിക്കാതെ സ്കോത്തലാണ്ടിൽ പ്രീചച്ചുകാർ ചെയ്തതുപോലെ നവീകരണക്കാരും ഒഴിഞ്ഞു വേദോപദേശവും ഭക്തികരമായനല്ലനടത്തയും കൊണ്ടു ആത്മാക്കളെകരേറ്റുന്നതായാൽ എത്ര നന്നായിരിക്കുമെന്നു നവീകരണത്തിലെ വിവേകമുള്ളവരും ഇല്ലാത്തവരും ധരിച്ചിരിക്കേണ്ടതാണ. വേദപുസ്തകം അറിഞ്ഞുകൂടാത്ത സുറിയാനിക്കാർ വ്യവഹാരംകൊണ്ടു സഭ വർദ്ധിപ്പിക്കാൻ ശ്രമിക്കുന്നതു "ആത്മാവിന്റെ സഹായത്താൽ വേദംവ്യാഖ്യാനിച്ചു" നവീകരണക്കാർ കണ്ടുപഠിപ്പാൻ തക്കതല്ലല്ലോ.

---

പുലക്രിസ്ത്യാനികൾ.— ചെങ്ങന്നൂർപള്ളിയിൽ പുലക്രിസ്ത്യാനികളെ പ്രവേശിപ്പിക്കാഞ്ഞതിനെപ്പറ്റി താരകവളരെ ശകാരിച്ചിരിക്കുന്നു. ൧ കൊരിന്തി ൧൧-ാം അദ്ധ്യായവും ൯-ാം അദ്ധ്യായം ൨൦മുതൽ ൨൨-വരെ വാക്യങ്ങളുംവായിച്ചാൽ ഇതിനുസമാധാനം കാണാം. പോരെങ്കിൽ കേംബ്രിജു ഇംഗ്ലീഷുസിമ്മനാരിയിലും ഇൻസ്റ്റിറ്റ്യൂഷനിലും പുലക്രിസ്ത്യാനികളെ പഠിപ്പിക്കണമെന്നുണ്ടായ ആലോചന നിർത്തിവച്ചതിനെയും ആലോചിക്കട്ടെ. അവരും ദൈവാത്മാവിൽ വേദംവായിച്ചവർ അല്ലെന്നുപറവാൻ താരകയ്ക്കു ധൈര്യമുണ്ടോ. സുറിയാനിക്കാരെ ശകാരിച്ചകൂട്ടത്തിൽ ഒരുശകാരം അവരോടും ചെയ്തിരുന്നെങ്കിൽ താരകാധിപർ നിഷ്പക്ഷനെന്നുതോന്നിയേനെ.

---

സ്ലീബാവന്ദനം.— അപ്പവും വീഞ്ഞും അനുഭവിച്ചാൽ ചുരുങ്ങിയപക്ഷം വിശ്വാസത്താൽ എങ്കിലും കർത്താവിന്റെ ശരീരരക്തങ്ങൾ അനുഭവിക്കാം. കുരിശുമുന്നൽ മിശിഹായെ വന്ദിച്ചാൽ വിശ്വാസത്താൽ മിശിഹായെവന്ദിപ്പാൻ പാടില്ലത്രെ. രാജസ്ത്രീയായ ഹെലനി കർത്താവിന്റെ സ്ലീബായെവന്ദിച്ചു. കുരിശുവന്ദനയെ ആക്ഷേപിക്കുന്ന കൂട്ടത്തിൽ രണ്ടാംക്ലാസല്ലാത്ത ഇംഗ്ലീഷുകാർ ഒരു കാര്യത്തിൽ ഹെലനിയുടെ പ്രവൃത്തിയെ നീതികരിച്ചിരിക്കുന്നു. കുരിശിന്റെമുമ്പാകെ അവൾ ചെയ്യുവന്ദന അതിന്മേൽ തൂങ്ങിയ മിശിഹായെ ഉദ്ദേശിച്ചാണെന്നു ഇവർ സമാധാനം പറയുന്നു. (വിഗ്രഹാരാധനയെക്കുറിച്ചുള്ള ഹോമിലി വായിക്കുക). ദാവീദിനും ഇസ്രായേലിനും പെട്ടിയുടെമുമ്പാകെ യഹോവായെവന്ദിക്കാം അതിന്റെമുമ്പിൽ നൃത്തം ചെയ്യാം. പെട്ടിയുടെപ്രത്യക്ഷത്താൽ ദൈവം യുദ്ധത്തിൽ ജയംനല്കാം. പെട്ടിയുടെമുന്നൽ ദൈവത്തെ ആരാധിച്ചദാവീദിനെ ആക്ഷേപിച്ച മീഖളിനെ ദൈവം മച്ചിയാക്കാം. ക്രിസ്ത്യാനികൾക്കു ഒക്കെയും അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യത്താൽ മിശിഹായുടെ ശരീരരക്തങ്ങളെ അനുഭവിക്കാം. ഹെലനിരാജ്ഞിക്കു സ്ലീബാമുന്നൽ മിശിഹായെ വന്ദിക്കാം. ഇങ്ങിനെ ഒക്കെയിരുന്നാലും സുറി

യാനിക്കാർ സ്ലീബാമേനിൽ മിശിഹായെ വന്ദിച്ചാൽ മിശിഹാ അവിടെനിന്ന മാറിക്കളയുമെന്നാണ താരകയുടെയും. വെദപുസ്തകവും കാനോനായും അപ്പൊസ്തൊല ക്രിസ്ത്യാനികൾക്കു കൊടുത്തതിൽ വച്ചു ഭേദവും ചെയ്യാൻ നവീകരണക്കാർക്ക വെളിപാടുണ്ടായിട്ടുണ്ടെങ്കിൽ അതു വിശ്വസിപ്പാൻ സുറിയാനിക്കാർ ഇപ്പോൾ തയ്യാറുണ്ടെന്നു തോന്നുന്നില്ല.

---

ഒരറിവു — മുള്ളുകളിൽനിന്ന മുന്തിരിങ്ങാപ്പഴങ്ങളും ഞെരിഞ്ഞിൽ മുള്ളുകളിൽനിന്ന തിത്തിപ്പഴങ്ങളും പറിക്കുമാറുണ്ടൊ എന്നു വേദത്തിൽ ഒരു ചോദ്യമുള്ളതു എവിടെയാണെന്നു അറിഞ്ഞാൽ കൊള്ളാമെന്നു താരക ആഗ്രഹപ്പെടുന്നു. വേദപുസ്തകം കണ്ടെ പാത്താവിനാൽ ചായിച്ചു എന്ന തെരുതെരെ പ്രശംസിക്കുന്ന വിദ്വാൻ ഇതു എവിടെയാണെന്നു ഇത്രവരെ അറിഞ്ഞിട്ടില്ലെങ്കിൽ മത്തായി ൭-൧൬. ൬-ം ലൂക്കോസ ൬-൪൪-ം വായിച്ചാൽ കാണാമെന്നു ഞങ്ങൾ വിനയപൂർവം അറിയിച്ചുകൊള്ളുന്നു. ഇത്ര നിസ്സാരകാര്യങ്ങൾക്കും കൂടെ ഞങ്ങളെയൊ വായനക്കാരെയൊ ബുദ്ധിമുട്ടിക്കാതിരിപ്പാൻ കൊൺകൊർഡെൻസ എന്ന പുസ്തകം കൂടെ വാങ്ങിച്ചുവച്ചുകൊൾവാൻ ഞങ്ങൾ ഗുണദോഷിക്കുന്ന ആളുകളെ സംബന്ധിക്കുമെന്നുകൂടെ അറിയാൻ താരകയ്ക്കു താല്പര്യമുണ്ടു അതുമനസ്സിലാക്കുന്നു. നവീകരണക്കാരെ സംബന്ധിക്കുമെന്നു അറിയേണ്ടതാണ.

---

ശവസംസ്കാരം — മെല്പട്ടക്കാർ മുതൽ അന്തമ്മനിവരെ ആരുടെയും ശവം പള്ളിയകത്തു അടക്കരുതെന്നുള്ള കല്പന എത്രയൊ മുമ്പിൽ അടക്കിയിരുന്ന ആളുകളുടെയൊക്കെയും ശവം പാത്രിയർക്കീസ്ബാവാ മാറ്റിക്കളയിച്ചിട്ടുണ്ടെന്ന താരകയുടെ സാക്ഷി എന്നു പറയുന്ന എവിടെയാണ മാറ്റിയതു എന്നു ഞങ്ങൾക്കു അറിവില്ല. ചെങ്ങന്നൂർ പള്ളിയിൽ ഒരു ബാവായെ പണ്ടു അടക്കിയിരുന്നതു സൂക്ഷ്മവകയ്ക്കു പറയാ മാറ്റിഎടുത്തിട്ടുണ്ടെങ്കിൽ ബാവാ ആ പള്ളിയിൽ പ്രവേശിച്ചിട്ടില്ലാത്തതുകൊണ്ടു ആ പഴി ബാവായുടെ പിടിപ്പിയെൽ വയ്യാമെന്നു വച്ചാൽ നടക്കുകയില്ല. കല്പനതള്ളുകയും ബാവാ വിരോധിക്കയൊ മറ്റൊ ചെയ്തിട്ടില്ല. മേലാൽ ആരുതന്നെ വിരോധിച്ചിട്ടുണ്ടതാനും. അതിന്റെ വിരോധമായിട്ടു ആരെയും അടക്കിയിട്ടില്ല. കോട്ടയത്തു പുത്തൻപള്ളിയകത്തും ഇപ്പോൾ പള്ളികളുടെ അകവും പുറവും ഒരു തിരിച്ചറിയാറായിട്ടില്ല. ചിലരുടെ കുഴിമാടത്തിങ്കൽ കല്ലറകെട്ടുകയും വിളക്കുകത്തിക്കയും കുർബാനചെയ്തിട്ടുണ്ടെങ്കിൽ അതു കല്പനപ്രകാരമാണ. കബറുകൾ കത്തിച്ചുവിളക്കുംവച്ചാൽ മഹാദോഷവും പ്രമാദമായി കല്ലറകളിൽ കൊടിതൂക്കും ദീപസ്തംഭങ്ങളുംവച്ചാൽ നല്ലതാണെന്നും ആയിരിക്കും താരകയുടെ മതം എന്നുവായാൽ മനക്കാലെല്ലാ.

---

മകിതൊപ്പി — മകിതൊപ്പിയും പട്ടക്കാർ തലചിരപ്പിക്കുന്നതും പെണ്ണുങ്ങളുടെ അടിക്കാളുപക്ഷത്താത്തതും പാത്രിയർക്കീസ്ബാവാ നടപ്പാക്കിയ പരദേശാചാര വിലക്ഷണപരിഷ്കാരങ്ങൾ ആണെന്നാണ താരകയുടെ യുക്തി. പുത്തൻകാവിൽ മെത്രാപ്പോലീത്തായും താരകാധിപരുടെ വേഷ്ടികാരനും തലചിരപ്പിച്ചതും മകിതൊപ്പിയിട്ടതും ബാവായുടെ എഴുന്നെള്ളത്തിനു മുമ്പാകെ കാണ്ടതു എവിടുന്നാണ അപരിഷ്കൃതാചാരമായിട്ടായിരുന്നു എന്നു കേട്ടാൽ കൊള്ളാം. കല്പനക്ക് ഇണങ്ങി നവീകരണക്കാർ ഉത്തരിക്കാതെ തൊപ്പിമെലിനായി ലെത്തായിരിക്കാം. പരദേശത്തെ അപരിഷ്കാരം സ്വന്തമക്കളുടെ കാതിൽ കാണിച്ചതും ഒരു പക്ഷേ യോഗ്യം തന്നെ.

---

ഒരു പിഴതിരുത്തൽ — കഴിഞ്ഞ ലക്കത്തിൽ കല്ലുകത്ര പള്ളിയിലെ പെരുന്നാൾ ദിവസം ആ പള്ളിയിൽ വെള്ളിസാമാനങ്ങൾ നേർച്ചവച്ച ആളുടെ വിവരം പറഞ്ഞിരിക്കുന്നതു താഴെ എഴുതിയിരിക്കുന്നപ്രകാരം തിരുത്തിവായിക്കേണ്ടതാകുന്നു.

അയ്മനം കരക്കാരുടെ നേർച്ചവകയായി ഒരു വെള്ളിധൂപക്കുറ്റിയും പരിപ്പിൽ കോമടത്തു ശെരിവറുഗീസ എന്ന ആളിന്റെയും കരക്കാരുടെയും നേർച്ചയായി ഒരു ആരാധനാ ഷീതായും കാഴ്ചയായി വച്ചിട്ടുള്ളതു.

## ചില വേദം പഠിച്ചവർ

വേദപുസ്തകഅറിവു സുറിയാനിപിതാക്കന്മാർക്കും സുറിയാനിജനങ്ങൾക്കും അശേഷം ഇല്ലെന്നും തങ്ങൾക്കുണ്ടെന്നും ഒരു നാട്യം നവീകരണക്കാരിൽ കാണുന്നു. സഭാതാരക ൫൦ാം ലക്കത്തിൽ "പരിശുദ്ധന്മാരെപ്പററി" എന്നതലവാചകലേഖനത്തിൽ ഈ നാട്യം അവർ പ്രത്യക്ഷപ്പെടുത്തിയിട്ടുമുണ്ട്. അതിന്റെ ആരംഭം തന്നെ "എന്തെന്നാൽ മരിച്ചുപോയ പരിശുദ്ധന്മാരെ തങ്ങളുടെ ആത്മരക്ഷയ്ക്കു ആശ്രയമാക്കിയും അവരോടു പ്രാർത്ഥനകൾ ചെയ്തും വരുന്ന നമ്മുടെ സഹോദരന്മാരോടു നേർവഴി കാണിച്ചുകൊടുക്കുന്നതും അവരെ സത്യത്തിലേക്കു തിരിയെ വരുത്തുന്നതും നമ്മുടെ മുറയാകുന്നു............വേദം നന്നായി ധാരണയുള്ളവർ അവർക്കു ഉപദേശിക്കണം'; ഇങ്ങിനെ മുഖവുരപറഞ്ഞു താരകാലേഖിതാവു നേർവഴി കാണിക്കുന്ന ഭാവത്തിലും വേദം നന്നായി ധാരണയുള്ളവരിൽ ഒരുവൻ എന്നനടിച്ചും,' ഹാബെലുതന്റെ അപ്പനോടു പ്രാർത്ഥിച്ചതായിട്ടും......വേദത്തിൽ കാണുന്നില്ല" എന്നെഴുതിയിരിക്കുന്നു.

ഈ വിദ്വാന്റെ വേദധാരണയുടെ യോഗ്യതയും ഇയാൾ കാണിക്കുന്ന നേർവഴിയുടെ [illegible] ഇതുകൊണ്ടു ഒട്ടു മനസ്സിലാക്കാവുന്നതാണ്. ആദാമിന്റെ മരണശേഷവും ഹാബെൽ ജീവിച്ചിരുന്നു എന്നും അവൻ മരിച്ചുപോയ ആദാമിനോടു പ്രാർത്ഥിച്ചതായി വേദത്തിൽ കാണുന്നില്ലെന്നുമാണ് താരകാധിപർ ഇതുകൊണ്ടു സ്ഥാപിച്ചതു. വേദം നന്നായിധാരണയുള്ള ആൾ ആണല്ലോ ദൈവാത്മാവിനാൽ വേദപുസ്തകം വായിച്ചു വ്യാഖ്യാനിച്ചതു ആണല്ലോ അതുകൊണ്ടു വേദത്തിൽ നല്ലപരിജ്ഞാനം ഇല്ലാത്തവനും വേദവായനയിൽ ആത്മാവിന്റെ കൃപ പൂർണ്ണമായി സമ്പാദിക്കാത്തവനുമായ ഞാൻ മറിച്ചുപറഞ്ഞാൽ ശോഭിക്കയില്ലായിരിക്കും. എങ്കിലും മോശയുടെ ൧ാം പുസ്തകം ൪ാം അദ്ധ്യായം ഏതു ഭോഷൻ വായിച്ചാലും ഹാബെൽ ആദാമിനു മുമ്പു മരിച്ചുപൊയി എന്നും അതിനാൽ മരിച്ചുപോയ ആദാമിനോടു ജീവനോടിരിക്കുന്ന ഹാബെൽ പ്രാർത്ഥിച്ചതായി കാണ്മാൻ കഴികയില്ലെന്നും ഗ്രഹിപ്പാൻ പ്രയാസമില്ലെന്നു എനിക്കു തോന്നുന്നു. വേദം നന്നായി ധരിക്കയും ദൈവാത്മാവിന്റെ സഹായംകൊണ്ടു വ്യാഖ്യാനിക്കയും ചെയ്യാൽ താരകാധിപരുടെ ഈ യുക്തി വേദത്തിൽ കാണുമെന്നു ഭാവമുണ്ടെങ്കിൽ അതിന്റെ സമ്പ്രദായം കൂടെ മനസ്സിലാക്കിതന്നാൽ കൊള്ളാം ഞാനും ഒരു പാപിയായ ക്രിസ്ത്യാനിയാകകൊണ്ടു വേദം പഠിച്ചു രക്ഷിക്കപ്പെടുന്നതിൽ താരകാധിപർക്കു സ്പർദ്ധ ജനിക്കാൻ ഇടയില്ലാത്തതിനാൽ അദ്ദേഹത്തിന്റെ യുക്തി കണ്ടുപിടിക്കുവാൻ തക്ക ദൈവാത്മാവിന്റെ സഹായം പ്രാപിക്കുന്ന സൂത്രം ഒന്നു പറഞ്ഞുതരാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

വേദത്തിലെ ചരിത്രവിഷയങ്ങളിൽ ഇത്രയും മൗഢ്യം പ്രദർശിപ്പിച്ച താരകാധിപരും അദ്ദേഹത്തെപ്പോലെ വേദത്തിൽ നന്നായി ധാരണയുള്ള നവീകരണക്കാരും സുറിയാനി ഉപദേശങ്ങൾ വേദത്തിൽ കാണുന്നില്ലെന്നു പറഞ്ഞാൽ അതിനു എന്തുവിലയുണ്ടാകുമെന്നു ഇതുകൊണ്ടു വായനക്കാർക്കു ഊഹിക്കാവുന്നതാണ്. വേദത്തിലെ ചരിത്രം തെററായും പിശകായും ധരിച്ചിരിക്കുന്ന ഈ കൂട്ടർ ദീർഘദർശനങ്ങളായും ഉപദേശങ്ങളായും മററുമുള്ള ഭാഗങ്ങളിൽ എത്ര വലിയ കുഴപ്പം ഉണ്ടാക്കും എന്നു പറയണമെന്നില്ല. ഇവരുടെ പ്രസംഗങ്ങൾ അധികപ്രസംഗങ്ങൾ എന്നല്ലാതെ എന്തു പറയേണ്ടു. അതിനാൽ എന്റെ സുറിയാനി സഹോദരന്മാരെ സാമാന്യം സ്കൂൾകുട്ടികൾ പോലും ഗ്രഹിച്ചിട്ടുള്ള സൃഷ്ടിപ്പിന്റെ ചരിത്രം കൂടെ പിണക്കുന്ന ഈ വിദ്വാന്മാർ സുറിയാനി ഉപദേശങ്ങൾക്കു ആരോപിക്കുന്ന ആക്ഷേപങ്ങളെ നിങ്ങൾ വിശ്വസിക്കരുത. അവർ തന്നെ വേദം പഠിക്കുന്നതു ദൈവാത്മാവിന്റെ സഹായം പ്രാപിച്ചിട്ടുണ്ടെന്നു വെറുതെ നടിക്കാതെ ആത്മസഹായം ഇവർ യാചിക്കട്ടെ. ഓലപ്പ്.

### യാക്കോബായ സുറിയാനിമതോപദേശപാലനം

പ്രിയപത്രാധിപരവർകളെ,

നിങ്ങളുടെ മതോപദേശപാലനം എന്നപുസ്തകത്തെ ഒരാവർത്തി മനസ്സിരുത്തി ഞാൻ വായിച്ചുനോക്കി ഈ പുസ്തകം സുറിയാനിസഭയിൽ എത്രയും വിലയേറിയ ഒരു ഗ്രന്ഥമാണെന്നു മുൻവിധികൂടാതെ വായിച്ചുനോക്കുന്ന ഏവനും സമ്മതിക്കും അനേകശതാബ്ദങ്ങളായി സുറിയാനിസഭയിൽ വിശ്വസിച്ചും ആചരിച്ചും പോരുന്ന മതോപദേശങ്ങളെ ലക്ഷ്യവിഹീനം ഇപ്പോൾ ആക്ഷേപിക്കാൻ പുറപ്പെട്ടിരിക്കുന്നവരുടെ വാ

ങ്ങളെ അശേഷംഖണ്ഡിച്ചും സുറിയാനിക്കാരുടെ വിശ്വാസാചാരങ്ങൾ വേദപുസ്തകങ്ങൾക്കും അപ്പൊസ്തോല നടപടികൾക്കും അനുസരണമായിട്ടുള്ളതാണെന്നും അവകൾ ഇടക്കാലത്തു അത്രെ കൂട്ടിചേൎക്കപ്പെട്ടിട്ടുള്ളതല്ലെന്നും വേദപുസ്തകംകൊണ്ടും സഭാചരിത്രംകൊണ്ടും തക്കക്കാരുടെ പ്രധാനികളുടെ രേഖാമൂലമായ സാക്ഷികൾകൊണ്ടും തെളിയിച്ച ഈപ്രകാരംവിലതീരാത്ത ഈഗ്രന്ഥത്തെ ചമച്ച ഈദ്ദേഹത്തിന്റെനാമംസുറിയാനിസഭയിൽനിന്നു ഒരിക്കലുംമാഞ്ഞുപോകുന്നതല്ലാ. ഇതിൽപറഞ്ഞിരിക്കുന്ന സാക്ഷികൾഒക്കയും എത്രയുംവെച്ചയായവയും വാസ്തവമായവയുമാണെന്നു ഇനിക്കുബോധപ്പെട്ടിരിക്കുന്നു. ഈപുസ്തകത്തെ എഴുതിയുണ്ടാക്കുന്നതിനു ഈദ്ദേഹം ചെയ്തശ്രമവും ഉത്സാഹവും ആരാലാണശ്ലാഘിക്കപ്പെടാതിരിക്കുന്നതു. ഈഗ്രന്ഥംസുറിയാനിസഭയിലെ ബ. പിതാക്കന്മാൎക്കും മറ്റും വന്നുകൂടിയിരിക്കുന്ന അസാമാന്യബുദ്ധിമുട്ടിനെ ലഘുതപ്പെടുത്തുന്നതിനു ധാരാളമായി ഉപയോഗപ്പെടുമെന്നുള്ളതിനു ഒരുസംശയവുമില്ല. ഗ്രന്ഥവിസ്താരഭയന്ന ചിലസംഗതികളെ വിട്ടിട്ടുണ്ടെന്നു മുഖവുരയിൽ പറഞ്ഞിരിക്കുന്നതിനെ കൂടിവെഗം പ്രസിദ്ധംചെയ്യുകാണ്മാൻ ഞാൻ അത്യാശയൊടുകാത്തിരിക്കുന്നു. സുറിയാനിക്കാരിൽ വായിക്കാവുന്ന എല്ലാവൎക്കും ഈപുസ്തകം എത്രയും സഹായവും ആവശ്യമായിരിക്കുന്നതിനാൽ വാങ്ങിവായിപ്പാൻ ഞാൻഒരോരുത്തരോടും അപേക്ഷിക്കുന്നു. സുറിയാനിസഭയിലെവിശ്വാസാചാരങ്ങൾ വേദവിപരീതങ്ങളെന്നും മൂഢവിശ്വാസങ്ങളെന്നുംപലപ്രകാരത്തിൽ കൊട്ടിഘോഷിക്കുന്നആംഗ്ലിയാസഹോദരന്മാരെനിങ്ങളും ഈപുസ്തകത്തെ ശാന്തമനസ്സോടും മുൻവിധിയൊടുഅല്ലാസത്യആന്തരത്തോടുവാങ്ങിവായിപ്പിൻ. സത്യത്തെമുറുകെപിടിപ്പിൻ. നവീകരണസ്നേഹിതന്മാരെസത്യസഭയിൽ കലഹംഉണ്ടാക്കാതെ നിങ്ങളും മെൽപറഞ്ഞപ്രകാരം ഈപുസ്തകത്തെവാങ്ങിവായിപ്പിൻ. ഗ്രന്ഥകൎത്താവുപറയുന്നതുപോലെനിങ്ങളുടെ മാതാവിന്റെമടിയിലെക്കു ഓടിപ്പൊരുവിൻ. ഈനിഷ്കളങ്കപാലിനെപാനം ചെയ്യിൻ. സത്യത്തെമറപ്പാൻ ഒരിക്കലും ഒരുത്തനും കഴികയില്ലെന്നുവിചാരിപ്പിൻ.

എന്നു. കെ. എം. എം.

## മലങ്കരഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു

അതിശ്രീമാനായ പത്രാധിപരെ. തൃപ്പൂണിത്തുറപള്ളിയിൽ വച്ചുഇ മാസം ൨൭൦നു ആ ഇടവകക്കാരിയായ ഒരുസ്ത്രീയെ കണ്ടനാട്ടുഇടവകക്കാരനായ ഒരുപുരുഷനെകൊണ്ടു പുനർവിവാഹംചെയ്യിപ്പിക്കുന്നതുഇനിക്കും കാണ്മാൻസംഗതിയായതിൽവച്ചു എന്റെഉള്ളിൽനെരിട്ടിരിക്കുന്നസംശയത്തിനു ദിവ്യശ്രീ. മലങ്കരമല്പാന്മാരൊ താങ്കളൊ ഈപത്രികവഴിക്കന്യായമായ ഒരുസമാധാനംകൊണ്ടു എന്റെസംശയനിവാരണം വരുത്തിതരുവാറാകണമെന്നു വിനയപുരസ്സരം പ്രാൎത്ഥിച്ചുകൊണ്ടുസംഗതിവിവരംതാഴെ പ്രസ്താപിച്ചുകൊള്ളുന്നു. കല്യാണചെറുക്കനും പെണ്ണും രാത്രിതന്നെപള്ളിയിൽഎത്തി ആയിടവകയിലെ കീഴ്നടപ്പിനു വിരോധമായിനമസ്കാരത്തിനും ശുദ്ധ: കുൎബ്ബാനയ്ക്കുംമുമ്പ കാലത്തു ൬മണിക്കു വ

വാഹംനടത്തി കല്ല്യാണക്രമം(കൎമ്മം)ഒരുപുതുമാതൃകയിൽ ആയികണ്ടതി
നാൽ ഞാനുംഒട്ടുനല്ലവണ്ണംതന്നെ അടുത്തുനിന്നുകണ്ടു ആയതുഎഴുതിതീൎന്നി
ട്ടുള്ളതും അച്ചടിപ്പിച്ചിട്ടുള്ളതുമായ പുസ്തകങ്ങളിൽകാണുംപ്രകാരമല്ലാ
യിരുന്നതുകൊണ്ടു- ആപള്ളിയിലെപട്ടക്കാരനായ.ടി-കളരിക്കൽ സ്കറി
യാകത്തനാരവൎകളോടു ചോദിക്കുന്നതിന്നായി അദ്ദേഹത്തിന്റെഅടു
ക്കൽചെല്ലുമ്പോൾ ആദേഹംഎന്തോസുഖക്കേടിനാൽ മുറിയിൽപുതച്ചു
കിടക്കയായിരുന്നു. കല്ല്യാണക്രമം(കൎമ്മം)നടത്തിയതു കണ്ടനാട്ടു ദിവ്യശ്രീക
രവട്ടു യൗയാക്കീം കത്തനാരവൎകളാണ വിവാഹക്രമം(കൎമ്മം)ആദ്യംത
ന്നെതുടങ്ങിയതു ഇപ്പോൾമലങ്കരമല്പാൻ ദിവ്യശ്രീകോനാട്ടു മാത്തൻകത്ത
നാരവൎകളാൽ അച്ചടിപ്പിച്ചപുസ്തകത്തിൽനിന്നും പുനൎവിവാഹക്ര
മത്തിന്റെ ഒന്നാംതെശ്മെശ്തായും അനന്തരംആദ്യവിവാഹത്തി
ന്റെരണ്ടാംതെശ്മെശ്തായുംഅത്രയുമല്ലാരണ്ടുതെശ്മെശ്താകളിൽനിന്നു
തന്നെയുംചിലപിശ്കകൾ വരുത്തിയുംഏവൻഗേലിയോൻ ക്ലീലാബീദെമു
തലായചൊല്ലുകളോടും കൂടിവാഴ്ത്തലിനോടുകൂടിയാണ ക്രമംകഴിച്ചതു.
എന്നാൽഞാൻപല പള്ളികളിലുംആപള്ളിയിലും പലപ്രാവശ്യംആ
ദ്യവിവാഹവും പുനൎവിവാഹവുംകഴിച്ചുകണ്ടിട്ടുണ്ടു. ഇങ്ങനെഞാൻ
എങ്ങുംകഴിച്ചുകണ്ടിട്ടില്ലാത്തതുകൊണ്ടു സുറിയാനിക്കാരായനമുക്കു. ആദ്യ
വിവാഹത്തിന്നും പുനൎവിവാഹത്തിന്നും ക്ലിപ്തമായക്രമങ്ങൾ(കൎമ്മങ്ങ
ൾ)ഇല്ലാഞ്ഞിട്ടോ? സ്ത്രീപുരുഷന്മാർപ്രായത്തിൽ ചെറുപ്പക്കാരായി
ട്ടോ? അതോ "നമ്പൂരിപറയുന്നതനായക്കുശാസ്ത്രം" എന്നുള്ളപഴമൊഴി
പ്രകാരം നമ്മുടെ പട്ടക്കാർകാട്ടുന്ന ചേഷ്ടകൾ മേലദ്ധ്യക്ഷന്മാൎക്കും സഭ
[illegible] അഴകാണെന്ന വല്ലകാനോനായും ഉണ്ടായിട്ടുണ്ടോ? എന്തെന്നറി
യാതെ വ്യസനിച്ചു ടി- സ്കറിയാകത്തനാരവൎകളോടു ഒന്നു ചോദിക്കത
ന്നെഎന്നുകരുതി അടുത്തു അല്പം ചോദിച്ചപ്പോൾ എങ്ങിനെയൊ ഇപ്ര
കാരംനടത്തുന്നതിന്നു അദ്ദേഹത്തിന്റെ മല്പാന്മാരായവന്ദ്യദിവ്യശ്രീ ഗീ
വറുഗീസ്സുറമ്പാച്ചൻമുതൽപേർ കാണിച്ചുകണ്ടിട്ടില്ലന്നും പറഞ്ഞതുകൂടാ
തെഅകംധിപായുന്നതിന്നു സുഖംപോരാ എന്നുപറഞ്ഞതു അനുസരി
ച്ചഏതായാലും സുറിയാനിസമുദായത്തിന്റെ നാവായിരിക്കുന്ന ഈമാ
ന്യപത്രികവഴിയായി എന്റെസംശയംനിവാരണം വരുത്തികൊള്ളാ
മെന്നുറച്ചുകൊണ്ടു പിന്നെഇതെക്കുറിച്ചു അദ്ദേഹവുമായിസംസാരിപ്പാ
ൻതുനിഞ്ഞില്ലാ. അതിനാൽവന്ദ്യപിതാക്കന്മാരും ബ- മല്പാന്മാരുമായു
ള്ളവരെ വിശുദ്ധകൎമ്മങ്ങളായ ശു: കുറുബാന, മാമൂദിസാ, വിവാഹംമുത
ലായസൽകൎമ്മങ്ങൾ എങ്കിലുംശു: പള്ളിയുടെ മല്പാൻമാരാലുംസ്തുതിചൊ
വ്വാകപ്പെട്ട പിതാക്കന്മാരാലും ക്രമപ്പെടുത്തിയിരിക്കുന്നപ്രകാരം ഏകരീ
തിയിൽനടത്തികാണ്മാൻ തക്കവണ്ണം ആക്കിവച്ചു എന്റെസംശയനിവാ
രണംവരുത്തി തരുവാറാകണമെന്നു വളരെതാഴ്മയോടെ അപേക്ഷിച്ചു
കൊണ്ടുനിൎത്തുന്നു. എന്നുകൎമ്മപ്രിയനായ സംശയക്കാരൻ.

## കുന്ദംകുളം യാക്കോബായ സുറിയാനിക്രിസ്ത്യാനി
## അഭിവൎദ്ധിനിസംഘം

ഈസംഘത്തിന്റെ മൂന്നാംവാൎഷികറിപ്പോൎട്ടിന്റെ അച്ചടിച്ചഒരുപ്ര

തി അഭിപ്രായത്തിന്നായി ഞങ്ങൾക്കു അയച്ചുതന്നതിനെ നന്ദിപൂർവ്വം ഞങ്ങൾ കൈപ്പറ്റിയിരിക്കുന്നു. ൟസംഘത്തെക്കുറിച്ചു ഇടവകപ്പത്രികയിൽ ഓരോവിവരണങ്ങൾ പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടായിരുന്നതിനാൽ സംഘസ്വഭാവം വായനക്കാരെ ധരിപ്പിക്കുന്നതിലേക്കു അത്രശ്രമം വേണ്ടിയിരിക്കുന്നില്ലാ.

തിരുവിതാംകൂർ കൊച്ചിസംസ്ഥാനങ്ങളിലെ കുടിയാന്മാരിൽ സുറിയാനിസമുദായം ഒരുവലിയജനക്കൂട്ടമാണെന്നുള്ളതു പറയണമെന്നില്ലാ ഇവർ പ്രായേണ അധിവസിക്കുന്നതു ഉൾനാട്ടുകളിൽ ആകുന്നു. അവിടവിടെ കമ്പോളങ്ങളിലായും പട്ടണങ്ങളിലായും സുറിയാനിക്കാർ പാർപ്പുണ്ടെങ്കിലും അന്യജാതികളുടെയോ മതക്കാരുടെയോ സമ്മിശ്രം കൂടാതെയും സംഖ്യയിൽ തുല്യമായും കുന്നംകുളം പട്ടണത്തോടു ശരിയായി വേറൊന്നു ചൂണ്ടികാണിക്കുവാൻ സുറിയാനിക്കാർക്കില്ലാ. തലക്കെട്ടിൽ പേർ പറയുന്ന സ്ഥലം മേൽപ്രകാരം ഖ്യാതി പ്രാപിച്ചിരിക്കുന്ന ഒരുവലിയപട്ടണത്തിൽ നടത്തിവരുന്നതാകുന്നു.

പ്രസ്താവറിപ്പോർട്ടു ഫെബ്രുവരി ൧മടം ൨൦ാം ൹ അവസാനിച്ച മൂന്നാം വർഷത്തേതാകുന്നു. ഇപ്പോൾ ആകെ ൧൫ അംഗങ്ങൾ ൟസംഘത്തിൽ ഉണ്ടു. അതിൽ ഞങ്ങൾക്കു പരിചയം ഉള്ളതിൽ രണ്ടുമൂന്നു പേരുകൾ കുന്നംകുളം പട്ടണത്തിൽ നിന്നു അനേകം മൈൽ ദൂരെയുള്ള സ്ഥലങ്ങളിൽ വസിക്കുന്നവരായികാണുന്നു അതിനാൽ അംഗങ്ങൾ യാക്കോബായക്കാർ ആയിരിക്കണമെന്നല്ലാതെ തദ്ദേശവാസികൾ തന്നെ ആയിരിക്കണമെന്നു നിർബ്ബന്ധമില്ലന്നു തോന്നുന്നു. ആവലിയപട്ടണത്തിൽ എന്നല്ലാ സുറിയാനിസമുദായത്തിൽ ധനപുഷ്ടി, ഖ്യാതികാര്യപ്രാപ്തി, ജനസമ്മതം ആദിയായ വിവിധവിഷയങ്ങളിൽ പ്രാഥമികന്മാരായി ഗണിക്കപ്പെടേണ്ടിയ ചില മാന്യയോഗ്യന്മാരുടെ നാമങ്ങൾ സാമാജികന്മാരുടെ ലിസ്റ്റിൽ കാണുന്നില്ലാ- ഇതിന്റെ കാരണം ഞങ്ങൾക്കു മനസ്സിലാകുന്നില്ലാ- സമുദായത്തിനു പൊതുവെയും പട്ടണത്തിനു പ്രത്യേകിച്ചും ഐശ്വര്യാഭിവൃദ്ധിക്കു ആസ്പദമായ ൟസംഘത്തിനു ൟമഹാനുഭാവന്മാർ വിരോധികളല്ലന്നു ദാനപട്ടികയിൽ അവരിൽ ചിലരുടെ പേർ കണ്ടതുകൊണ്ടു ഊഹിക്കാവുന്നതാണ ദ്രവ്യംകൊണ്ടുമാത്രമല്ല ദേഹംകൊണ്ടും ൟമഹത്തുക്കളുടെ സഹായം ൟസംഘത്തിനു വളരെ ഫലം ചെയ്യുമെന്നുള്ള ഞങ്ങളുടെ വിശ്വാസം അവരുടെ അറിവിനു വേണ്ടി പ്രസ്താവിച്ചുകൊള്ളുന്നു.

സംഘംവകയായി പട്ടണത്തിൽ ഒരുബാലകപാഠകശാലയും ഒരുബാലികാപാഠകശാലയും ഉള്ളതു കൂടാതെ മൂന്നുനാഴിക അകലെ പഴഞ്ഞി എന്നസ്ഥലത്തും ഒരുപാഠകശാല നടത്തിവരുന്നുണ്ടു ൧ാമത്തേതിൽ ൧൫ വിദ്യാർത്ഥികളും രണ്ടാമത്തേതിൽ ൬൧- വിദ്യാർത്ഥിനികളും മൂന്നാമത്തേതിൽ ൨൭ വിദ്യാർത്ഥികളും ഉണ്ടെന്നു കാണുന്നു ൧ാമത്തെ പാഠകശാലയ്ക്കു കൊച്ചിഗവർമ്മെണ്ടിൽനിന്നു സഹായധനം കൊടുത്തുവരുന്നുണ്ടു രണ്ടാമത്തേതിനു ഗ്രാന്റ് കിട്ടുവാൻ അപേക്ഷിച്ചിട്ടുമുണ്ടത്രെ കൊച്ചിസർക്കാർ ൟ അപേക്ഷയും ഔദാര്യപൂർവ്വമായതിച്ചു ചെയ്യുമെന്നു വിശ്വസിക്കുന്നു പട്ടണത്തിന്റെ ജനബാഹുല്യസ്ഥിതിക്കു വിദ്യാർത്ഥികളുടെ സംഖ്യ അത്രതൃപ്തി

രമായിരിക്കുന്നു എന്നുപറവാൻ ഞങ്ങൾധൈര്യപ്പെടുന്നില്ല.

സംഘത്തിൽനിന്നു വൈദികവും ലൌകികവുമായപ്രസംഗങ്ങൾ നടത്തപ്പെടണമെന്നു പ്രമാണമുണ്ടെങ്കിലും റിപ്പോൎട്ടുകാലത്തു ലൌകികപ്രസംഗങ്ങൾതീരെഇല്ലാതെ പോയതുഅത്രവെടിപ്പായില്ല വൈദികപ്രസംഗങ്ങൾഅത്ര്യുംവൎദ്ധിച്ചിട്ടുമുണ്ട.

കുന്നംകുളംസുറിയാനിക്കാർ പ്രായേണകച്ചവടക്കാർ ആകകൊണ്ടുതൽസംബന്ധമായിപാലക്കാട മുതലായസ്ഥലങ്ങളിലേക്കു സഞ്ചാരംചെയ്യാൻആവശ്യപ്പെടാത്തവർ തുലോംഅപൂൎവ്വമാണ ഇവൎമിക്കവാറും വഴിയാത്രയിൽ കോട്ടപ്പടി എന്നസ്ഥലത്തു താമസിക്കേണ്ടിവരുന്നതിനാൽ ആബുദ്ധിമുട്ടിനെകഴിയുംമട്ടു ലാഘവപ്പെടുത്തുവാൻ സംഘംവകയായിഒരുപാണ്ടികശാല കൂലിക്കുവാങ്ങിസഞ്ചാരികളുടെ താമസത്തിനായിഏൎപ്പെടുത്തിയിരിക്കുന്നു ഇതുറിപ്പോൎട്ടുകാലത്തിലാണ നടപ്പാക്കിയതുഅതിലെമുതലെടുപ്പുകൊണ്ടു ചുരുങ്ങിയപക്ഷംവാടക പാട്ടംമുതലായവ്യയങ്ങൾഅനന്യസഹായേന വഹിക്കാമെന്നുകാണുന്നു.

സംഘംവകയായിസണ്ടെസ്ക്കൂളും നടത്തിവരുന്നുണ്ടു.എന്നാൽ സണ്ടെസ്ക്കൂളിൽഹാജരു ഇടവിവസങ്ങളിലെപോലെ ഇല്ലന്നുകണ്ടുസിക്രട്ടെറിതാഴെവിവരിക്കുന്ന അപേക്ഷചെയ്തിരിക്കുന്നു.

"ഏഴാംദിവസം നിന്റെദൈവമായ യഹൊവായുടെ സബ്ബത്തയാകുന്നു അതിൽ നീ യാതൊരുവേലയും ചെയ്യരുതെന്നുള്ള ദിവ്യകല്പന നമ്മുടെ പൈതങ്ങളിൽ മുളയിലെവേരൂന്നി അവർ പൈതലായ ശമുയേലിനെപ്പോലെ പ്രാകാശത്തിൽ വളൎന്ന കൎത്താവിന്റെ മുമ്പാകെ കൃപ ലഭിക്കുന്നവരായിരിപ്പാൻ മാതാപിതാക്കന്മാരായുള്ളോരെ! ലൌകികപാഠങ്ങൾ നിങ്ങളുടെ കുട്ടികൾ പഠിക്കുന്നതിനു മുടങ്ങാതെപള്ളിക്കൂടത്തിൽ പോകുന്നുണ്ടോഎന്നു നിങ്ങൾ അന്വെഷണംചെയ്യുംപ്രകാരംതന്നെ ജ്ഞാനത്തിന്റെ ആരംഭമാകുന്ന യഹൊവായെകുറിച്ചുള്ളഭയത്തിൽ നിങ്ങളുടെകുട്ടികൾ വളരുവാൻവേണ്ടി ഏൎപ്പെടുത്തിയിരിക്കുന്ന സണ്ടെസ്കൂളിലെക്കു അവർപോകുന്നതു മുടക്കുന്നുണ്ടോഎന്നു ഒരുദൃഷ്ടിവയ്പാൻ ഈഅവസരത്തിൽ ഒരുഅപെക്ഷചെയ്തുകൊള്ളുന്നു."

ഇനിസംഘത്തെനേരിട്ടു ഒരുവിപത്തുകൂടെ പ്രസ്താവിക്കുവാനുണ്ട. തൃതീയവയസ്സിന്റെ അവസാനത്തിൽ വല്ലാത്ത തിരമാലകളുടെയും കൊടുങ്കാറ്റിന്റെയും കൊടുങ്കൂരതയിൽ അകപ്പെട്ടുപോയിഎന്നറിപ്പോൎട്ടിൽ കാണുന്നു. ഈകൊടുങ്കാറ്റിന്റെ സ്വഭാവംറിപ്പോൎട്ടിൽ വൎണ്ണിച്ചിട്ടില്ലെങ്കിലും അതുഅംഗങ്ങളിൽ ഉണ്ടായഒരു അന്തഃഛിദ്രമാണന്നുള്ളടത്തോളം കാണിച്ചിട്ടുണ്ടു. സാമാജികന്മാരിൽ ചിലരുടെ ദീൎഘക്ഷമകൊണ്ടു ഈകൊടുങ്കാറ്റു ഇപ്പോൾശമിച്ചു ഐക്യതയെപുനർ സ്ഥാപനംചെയ്തിരിക്കുന്നതായികാണുന്നതിൽ ഞങ്ങൾസന്തോഷിക്കുന്നു. സംഘത്തിനു ഈവക പരീക്ഷ ഇനിയും നേരിടാവുന്നതാണന്നു ഓൎത്തുകരുതിയിരിക്കണമെന്നു ഞങ്ങൾസംഘത്തെ ഓൎപ്പിക്കുന്നു. ശേഷം തുടരും.

---

ധപ്പെടാവുന്നതാകയാൽ, ടി. ഹഞ്ചി അന്നു മിഷ്യൻ അച്ചുകൂട്ടത്തിൽ ൧൮൪൮-ൽ അച്ചടിച്ചതിന്റെ ഒരു പ്രതിയിൽനിന്നു ചിലഭാഗങ്ങൾ താഴെ കാണിച്ചുകൊള്ളുന്നു.

൧. കുട്ടികളെ വിശ്വാസത്തിന്റെ അവസ്ഥകൊണ്ടു ശോധന ചെയ്യു വ്യവസ്ഥവരുത്താതെ വിവാഹം ചെയ്യിക്കുന്നതു തെറ്റാണെന്നു അബ്രാഹം കത്തനാർ എഴുതിയിരിക്കുന്നു. (ഇന്നു പണവും കൈക്കസ്തൂരിയും കായാതെകിട്ടുമെങ്കിൽ ക്രമാല്ലമാതാതർ ചൈതങ്ങളെ വിവാഹം ചെയ്യിക്കുന്നതിനു നവീകരണക്കാർക്കു വിസമ്മതമില്ല)

൨. മുമ്പിലത്തെ ഉപ്രിശ്മാ എണ്ണെ ശുദ്ധിവകഴിച്ചുവാനെന്നും അതു തെറ്റാണെന്നും മൂപ്പച്ചൻ പറയുന്നു. (മുമ്പിലത്തെ ഉപ്രിശ്മാ കൂദാശയായി മതസംഗതിയിൽ ചേർക്കപ്പെട്ടതു തെറ്റാണെന്നു നവീകരണക്കാരൻ മലയാളമിത്രത്തിൽ തർക്കിക്കുന്നു)

൩. ഒടുക്കലത്തെ ഉപ്രിശ്മാ തെറ്റാണെന്നു മൂപ്പച്ചൻ തർക്കിക്കുന്നു (നവീകരണക്കാരും അന്ത്യാഭിഷേകത്തിന്റെ ഒരുക്രമം കഴിച്ചുവരുന്നതു മിക്കവാറും മരണശ്വാസം വലിക്കുമ്പോൾ ആണ ചെയ്തുവരുന്നതു)

൪. ഒരു വക്രത്തിന്റെ സംഗതി പ്രമാണിച്ചുള്ളതായാകുന്നതിനു മുമ്പിൽ തനു ആൾവരെ ഒരു പട്ടക്കാരൻ കുമ്പസാരിപ്പിക്കുന്നു, എന്നും അതു തെറ്റാണെന്നും ഉപ്പാപ്പൻ വിധിച്ചിരിക്കുന്നു. (അദ്ദേഹത്തിന്റെ കാര്യത്തിൽ രഹസ്യകുമ്പസാരം പാപം ഏറ്റുപറച്ചിൽ, പാപമോചനം കൊടുക്കുക, ശാസനയിൽ തെറ്റില്ല. കുമ്പസാരം ഭക്തികൂടാതെ ചെട്ടുന്നതിലും അതിനു പ്രതിഫലം വാങ്ങിക്കുന്നതിലും മാത്രമെ ആക്ഷേപമുള്ളു - ഇന്നത്തെ നവീകരണക്കാർ രഹസ്യ കുമ്പസാരം പാപമൊചനം കൊടുക്കൽ, ഇവയെ നിഷേധിക്കയും ഇച്ഛക്കനുസരിച്ചു ഓരോയിടം ചെന്നു ഒരുവെടിയാൽ കുമ്പസാരിപ്പിക്കയും പ്രതിഫലം കൈവശപ്പെടുത്തുകയും ചെയ്യുന്നു.)

൫. ദുഃഖവെള്ളിയാഴ്ച പള്ളിക്കകത്തുവെച്ചു മുട്ടുമ്മേൽനിന്നു കുമ്പിടുന്നതു തെറ്റാണെന്നു മൂപ്പൻ കത്തനാരുടെ വിധി. (ആ ദിവസത്തെക്രിയകളിൽ സ്ലീബാവന്ദനം ഒരു ഭക്തിക്രിയയാണെന്നു അറിഞ്ഞിരുന്ന അദ്ദേഹം അതിനു ആക്ഷേപം കണ്ടില്ല. നവീകരണക്കാർ ഉപ്പാപ്പൻ നീതീകരിച്ച സ്ലീബാവന്ദനത്തെയും ആക്ഷേപിക്കുന്നു.)

൬. "പെരുനാൾ അടിയന്തിരത്തിനു പൊന്നുള്ള കയ്യാ മുട്ടുമേൽ നീത്തുകയും ചെയ്യുന്നു" എന്നും അതു തെറ്റാണെന്നും കാരണവർ അഭിപ്രായപ്പെട്ടിരിക്കുന്നു. (പെരുനാളിൽ പരിശുദ്ധന്റെ നാമം ഓർക്കുകയും മദ്യസമത്തെ പോഷിക്കയും ചെയ്ക പണ്ടേ നടപ്പുണ്ടായിരുന്നിട്ടും അതിൽ മൂപ്പച്ചൻ കുറ്റം കണ്ടില്ല. അനന്തിരവൻ ആക്ഷേപിക്കുന്നതു കാരണവർ നീതീകരിച്ച ഉപദേശങ്ങളെയാണ.)

൭. പട്ടക്കാർ കോട്ടുവ്യവഹാരത്തിൽ നടക്കുന്നതും കച്ചവടം കൃഷി മുതലായതു ചെയ്യുന്നതും തെറ്റാണെന്നു മൂത്തകത്തനാരുടെ മതം. (നവീകരണപട്ടക്കാർക്കു വക്കീലന്മാരുടെയും ഉദ്യോഗസ്ഥന്മാരുടെയും തിരുമുമ്പിൽനിന്നു വിട്ടുമാറുവാൻ നേരമില്ല. ലാഭമുണ്ടെങ്കിൽ കച്ചവടം ചെയ്യാം. പട്ട

കാരനു ട്രസ്റ്റിസ്ഥാനം കിട്ടിയാൽ പുലയരുടെക്കൂടെ പാടത്തു ഇറങ്ങി കൃ
ഷിയും ചെയ്യാം. ഇപ്രകാരമാണ നവീകരണവും.)

൮. പള്ളിയിലും മെത്രാന്മാരുടെ മുമ്പാകെയും ഉണ്ടാകുന്ന വ്യവഹാ
രങ്ങൾ ഞായറാഴ്ച തീൎപ്പ ചെയ്യുന്നു എന്നും അതു തെറ്റാണെന്നും വലിയച്ച
ൻ വിധിച്ചിരിക്കുന്നു (പള്ളികളിൽ രജിസ്ത്രാധാരം ചെയ്യിക്കുന്നതിനും അ
തിനായി സൎക്കീട്ടു ചെയ്യുന്നതിനും ഉത്തമദിവസം ഞായറാഴ്ചയാണെന്നു
നവീകരണ ജെനറാൾ വികാരിയുടെ അഭിപ്രായം.)

൯. പഠിക്കുന്നതിനു മുമ്പും സാക്ഷിപത്രം കൂടാതെയും ശെമ്മാശ്ശുപ
ട്ടം കൊടുത്തുകൂടായെന്നു മൂപ്പച്ചന്റെ അഭിപ്രായം. (തലയിൽ തിരികവള
ച്ച ചില കുഞ്ഞുകുപ്പായക്കാരെ ശെമ്മാശന്മാർ എന്നു പറഞ്ഞു ഇൻസ്റ്റിറ്റ്യൂ
ഷ്യനിൽ കാണുന്നുണ്ട. ഇവൎക്കു പട്ടം കൊടുത്തതു മുൻ ജന്മത്തിൽ പഠിച്ച
തുകൊണ്ടായിരിക്കുമെല്ലൊ.)

൰൧. മുപ്പതുവയസ്സിനു താഴെ കത്തനാർ പട്ടം കൊടുക്കുവാൻ വേദ
വിധിയും കാനോൻ വിധിയും ഇല്ലാത്തതിനാൽ അങ്ങിനെ ചെയ്യുന്നതു
തെറ്റാണെന്നു മൂപ്പൻ കത്തനാർ പറയുന്നു (നവീകരണത്തിൽ കാണുന്ന
കത്തനാരന്മാരിൽ മുപ്പതു വയസ്സു തികഞ്ഞു പട്ടം ഏറ്റവരായി ഒരുവൻ
പോലും ഞങ്ങൾ കാണുന്നില്ലതാനും ഉണ്ടെങ്കിൽ ഒന്നു കാണിച്ചുതരട്ടെ.)

൰൨. "ശുദ്ധമുള്ളവരുടെ ഓൎമ്മ ചെയ്യുന്നുമെന്നും--- പറഞ്ഞിരിക്കു
മ്പോൾ" കാപ്പുകെട്ടുക കൊടിയേറ്റുമുതലായ ഉത്സവങ്ങളും ആട്ടവും
ചെയ്യുന്നതു തെറ്റാണെന്നു വലിയച്ചന്റെ അഭിപ്രായം. (ശുദ്ധമുള്ളവ
രുടെ പെരുനാളിൽ മരിച്ചുപോയ പരിശുദ്ധനോടു അപേക്ഷിക്കുന്ന ഉ
പദേശം അബ്രാഹം കത്തനാരുടെ ട്രസ്റ്റിയൽ കുറ്റമല്ലാ. ആഘോഷങ്ങ
ൾമാത്രമെ വിരോധമുള്ളു- ഇന്നത്തെ അനന്തിരവൎക്കു പരിശുദ്ധന്റെ മ
ദ്ധ്യസ്ഥത വലിയ കൈപ്പായിരിക്കുന്നു.)

൰൩. "മിശിഹായുടെ സഹദേന്മാരെവിട്ടു എടത്തുട്ടുകാരിൽനിന്നു
ള്ള കള്ളസഹദേന്മാരുടെ പേരുകൾ പോകരുതെന്നു" ഉണ്ടെന്നും അതിനാ
ൽ മാറാവുമുതലായ ഇടത്തുട്ടുകാരുടെയും നെസ്തോർകാരുടെയും ഓൎമ്മ പ
ള്ളിയിൽ ചെയ്യുന്നതു തെറ്റാണെന്നും വലിയച്ചന്റെ മതം- (നോക്കുവിൻ-
മിശിഹായുടെ സഹദേന്മാരുടെ ഓൎമ്മ കഴിച്ചുവന്ന ക്രമത്തിൽ കുറ്റം ഒന്നും
മൂപ്പച്ചൻ കണ്ടുപിടിച്ചില്ല.)

൰൪. "നോമ്പു തേററത്തിനു ഒരുവഴിയായിട്ടും ശരീരം അമൎച്ചയ്ക്കാ
യിട്ടും നിശ്ചയിച്ചിരിക്കുമ്പോൾ" പള്ളികല്പിച്ചിട്ടില്ലാത്ത എട്ടുനോമ്പു ആ
ഘോഷത്തോടുകൂടെ കഴിക്കുന്നതു തെറ്റാണെന്നു അബ്രാഹം കത്തനാർ പ
റയുന്നു. (പള്ളികല്പിച്ചിട്ടുള്ള ശേഷം നോമ്പുകളിൽ വായിക്കപ്പോകുന്ന
വസ്തു മനുഷ്യനെ അശുദ്ധിയാക്കയില്ലെന്നു ഇന്നത്തെ അനന്തിരവർ പഠി
പ്പിക്കുന്നു.)

൰൫. വലിയനൊമ്പിന്റെ ആദ്യത്തെ ബുധനാഴ്ച, കരിക്കുവര എ
ന്നൊരു വിശേഷദിവസമായി ചില കൎമ്മങ്ങൾ നടത്തുന്നതു അബദ്ധമാ
ണെന്നു മൂത്തകത്തനാരച്ചൻ എഴുതിയിരിക്കുന്നു. (ആ ദിവസം ഇങ്ങനെ
രു കൎമ്മം നടത്തുവാൻ ആവശ്യമില്ലെന്നു പാത്രിയൎക്കീസുബാവാ കല്പിച്ചതു